# പാർവതീ
# സ്വയംവരം

(പാന)




കേരളസർവ്വകലാശാല

മാന്യുസ്ക്രിപ്റ്റ്സ് ലൈബ്രറി

തിരുവനന്തപുരം

1966/1141

# KERALA UNIVERSITY

MALAYALAM SERIES No. 120

# PĀRVATĪSVAYAMVARAM

## (PĀNA)



Edited and Published

by

K. Raghavan Pillai, B. A. (Hons.), Ph. D., (Lond.)
Curator, Manuscripts Library
TRIVANDRUM

1966 / 1141

 [*Price Re.* 1

ഭാഷാഗ്രന്ഥാവലി അങ്കം—120

# പാർവതീസ്വയംവരം

(പാന)






പ്രസാധകൻ

**കെ. രാഘവൻ പിള്ള, ബി. എ. (ഓണേഴ്സ്)**
**പിഎച്ച്. ഡി. (ലണ്ടൻ)**

ക്യൂറേറ്റർ,

**മാന്യുസ്ക്രിപ്റ്റ്സ് ലൈബ്രറി**

തിരുവനന്തപുരം

1966/1141

 [വില രൂ. 1

# അവതാരിക

കലക്കത്ത് കുഞ്ചൻനമ്പ്യാരുടെ കൃതിയാണ് "പാർവ്വതീസ്വയംവരം പാന". ഈ കൃതിക്ക് 'പാർവ്വതീസ്വയംവരസംക്ഷേപം' എന്നും പേരു പറഞ്ഞുവരുന്നുണ്ട്. (കേ: സാ: ച: വാല്യം III. പുറം 367). കൃതിയുടെ ആദ്യഭാഗത്തെ "ശ്രീശുകാലയേ വാണരുളീടുന്ന" എന്ന വരിയും, അവസാനത്തെ "ശുഭമേകി വിതരളു ശുകപുരമേയും" എന്ന വരിയും നോക്കുക. ശുകാലയവും ശുകപുരവും നമ്പ്യാരുടെ കിള്ളിക്കുറിശ്ശിമംഗലം തന്നെയാണ്. ഇഷ്ടദേവതയെ കൃതിയുടെ ആദ്യവും അവസാനവും ഭാഗങ്ങളിൽ സ്തുതിക്കുകയാണ് പ്രസ്തുത വരികൾകൊണ്ട് നിർവ്വഹിക്കപ്പെട്ടിരിക്കുന്നത്.

കുഞ്ചൻനമ്പ്യാരും രാമപാണിവാദനും ഒരാൾതന്നെയാണെന്നും വിഭിന്നരാണെന്നുമുള്ള സാഹിത്യചരിത്രവിചക്ഷണന്മാരുടെ അഭിപ്രായഗതികൾ ഇന്നും ഒരു തീർപ്പു കല്പിക്കപ്പെടാതെ അവശേഷിക്കുകയാണ്. മഹാകവി ഉള്ളൂർ, രാമപാണിവാദനും കുഞ്ചൻനമ്പ്യാരും ഒരാൾതന്നെയാണെന്നു സമർത്ഥിച്ചിട്ടുണ്ട്. വിവാദഗ്രസ്തമായ ഇക്കാര്യം ഇവിടെ ചർച്ച ചെയ്യേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല.

രാമപാണിവാദന്റെ വിഷ്ണുവിലാസം മഹാകാവ്യം തുടങ്ങിയ കൃതികൾ ഈ സ്ഥാപനത്തിൽനിന്നും പ്രസിദ്ധീകൃതങ്ങളായിട്ടുണ്ട്. 'വിഷ്ണുഗീത' ഹംസപ്പാട്ട് ഭാഷാഗ്രന്ഥാവലിയിൽക്കൂടിയും പ്രസിദ്ധീകരിച്ചിട്ടുണ്ട്.

തുള്ളൽപ്രസ്ഥാനം ഒന്നുകൊണ്ടുതന്നെ അനശ്വരനായിത്തീർന്ന കുഞ്ചൻനമ്പ്യാരെപ്പോലെ ഫലിതം കൈകാര്യം ചെയ്തിട്ടുള്ള ഒരു മഹാകവി ഭാരതത്തിൽ ഇന്നോളം ഉണ്ടായിട്ടില്ല.

നമ്പ്യാരുടെ 'പാന' മട്ടിലുള്ള ഏകകൃതിയാണ് പാർവ്വതീസ്വയംവരം. 'ദ്രുതകാകളി' വൃത്തത്തെയാണല്ലോ പാന എന്നു പറയുന്നത്. രണ്ടടികളിലും ഒടുവിലത്തെ ഗണത്തിനുമാത്രം അക്ഷരം രണ്ടാക്കിയാൽ അതിനെ ദ്രുതകാകളി(പാന)എന്നു പേർ പറയുന്നു.

അക്ഷരം ഒന്നു കുറച്ചുണ്ടെന്നതിനാൽ ചെറു മൂന്നോ നാലോ ളുകാം സാധാരണയായി മൂന്നുമാത്രയാണു കാണുന്നതു്. ഈ വൃത്ത കാകളിയിൽ മഗണവും ചേക്കാറുണ്ടു്. പാനയിലാണു് പാർവ്വതീ സ്വയംവരം മുഴുവനും രചിക്കപ്പെട്ടിരിക്കുന്നതു് എന്നു പറയുവാൻ നിവൃത്തിയില്ല. ഓരോ പാദത്തിന്റെയും അവസാനഭാഗങ്ങളു് 'തരംഗിണി'യിൽ ഏതാനും വരികളും നമ്പ്യാർ എഴുതിച്ചേർത്തിട്ടുണ്ടു്. തരംഗിണി നമ്പ്യാരുടെ ഏററവും ഇഷ്ടപ്പെട്ട വൃത്തമാണല്ലോ.

## ഗ്രന്ഥവിവരം

ഈ പ്രസാധനത്തിനു താഴെക്കൊടുത്തിരിക്കുന്ന ഗ്രന്ഥങ്ങൾ ഉപയോഗിച്ചിട്ടുണ്ടു്.

1) 611. –ക
2) T. M. 220–ഖ (പകർപ്പു്)
3) 12600–ഗ

**'ക' ഗ്രന്ഥം**:– ഈ ഗ്രന്ഥം എവിടെനിന്നും ആരുടെ പക്കൽ നിന്നും കിട്ടി എന്നു പറയുവാൻ നിവൃത്തിയില്ല. ഗ്രന്ഥാരംഭത്തിൽ കൃതിയുടെ പേരു പറഞ്ഞു കാണുന്നില്ല. പാദങ്ങൾ പ്രത്യേകം വേർപെടുത്തിയിട്ടുമില്ല. ഗ്രന്ഥാവസാനം ഇങ്ങനെയാണു്–"പാർവ്വതീ സ്വയംബരസംക്ഷേപം സമാപ്തം. കൊല്ലം 1054-ാമതു തുലാമാസം പതിനൊന്നാന്തീയ്യതി എഴുതിത്തീർന്ന പുസ്തകം. ശ്രീകൃഷ്ണായ നമഃ" 'ക' ഗ്രന്ഥത്തിൽ പാർവ്വതീസ്വയംവരസംക്ഷേപമെന്ന പേരാണു് സ്വീകരിച്ചിരിക്കുന്നതെന്നു് ഇതിൽനിന്നും കിട്ടുന്നു. എഴുതിത്തീർന്ന കാലം രേഖപ്പെടുത്തിയിട്ടുള്ളതുകൊണ്ടു ഗ്രന്ഥത്തിന്റെ പഴക്കം നിശ്ചയിക്കാൻ മററു വഴികൾ ആരായേണ്ട ആവശ്യമില്ലല്ലോ.

**'ഖ' ഗ്രന്ഥം**:– ഇതു് ഈയിടെ എഴുതി സൂക്ഷിച്ചിട്ടുള്ള പകർപ്പാണു്. കൊല്ലം 1102–ൽ എഴുതിയ ഈ പകർപ്പിന്റെ ആദർശ ഗ്രന്ഥത്തെപ്പററി യാതൊരു വിവരവുമില്ല. ഗ്രന്ഥാരംഭത്തിൽ പാർവ്വതീസ്വയംവരം (പാനമട്ടു്) എന്നു എഴുതിക്കാണുന്നു. അതു് പകർപ്പുകാരൻ എഴുതിയതാണെന്നു വരാം. 'ക'ഗ്രന്ഥത്തിലെപ്പോലെ ഇതിലും പാദങ്ങളുടെ അന്ത്യഭാഗങ്ങൾ കുറിക്കുന്ന പദങ്ങ

ളൊന്നും കാണുന്നില്ല. ഗ്രന്ഥാവസാനത്തിൽ 'ഇതി പാർവ്വതീസ്വയംവരം കഥാപ്രബന്ധം സമാപ്തം' എന്നു രേഖപ്പെടുത്തിയിട്ടുണ്ടു്.

**'ഗ'ഗ്രന്ഥം:–** ഈ ഗ്രന്ഥം ചെറുവണ്ണൂർ കോഴിക്കോട്ടുമനയിൽ നിന്നും കിട്ടിയിട്ടുള്ളതാണു്. പാർവ്വതീസ്വയംവരം മാത്രം ഉൾക്കൊള്ളുന്ന ഈ ഗ്രന്ഥം താരതമ്യേന പഴക്കം ചെന്നതാണു്. ഗ്രന്ഥത്തിൽ കാലമൊന്നും രേഖപ്പെടുത്തിയിട്ടില്ല. ഗ്രന്ഥാവസാനത്തിൽ 'പാർവ്വതീസ്വയംവരം സമാപ്തം' എന്നുമാത്രം കാണുന്നു.

## ഗ്രന്ഥങ്ങളെപ്പററിയുള്ള കൂടുതൽ വിവരങ്ങൾ

ഈ പ്രസാധനത്തിനു് ഉപയോഗിച്ചിട്ടുള്ള മൂന്നു ഗ്രന്ഥങ്ങളും സമ്പൂർണ്ണങ്ങളാണു്. പാഠഭേദങ്ങളുടെ സാജാത്യവൈജാത്യങ്ങൾ വച്ചുകൊണ്ടു ഗ്രന്ഥങ്ങളെ ഗ്രൂപ്പായി തിരിക്കാവുന്നതാണു്. എന്നാൽ പാർവ്വതീസ്വയംവരത്തിന്റെ മൂന്നു ഗ്രന്ഥങ്ങളും വ്യത്യസ്തങ്ങളാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. പാഠവ്യത്യാസങ്ങളുടെ ശതമാനം ഇപ്രകാരമാണു് കാണുന്നതു്:—

| നിർദ്ദിഷ്ടമായ ഗ്രന്ഥം | മററു ഗ്രന്ഥങ്ങൾ | പാഠവ്യത്യാസത്തിന്റെ ശതമാനം |
|---|---|---|
| ക | ഖ, ഗ | 19 |
| ഖ | ക, ഗ | 43 |
| ഗ | ക, ഖ | 38 |

'ക' ഗ്രന്ഥത്തിനു 'ഖ' 'ഗ' ഗ്രന്ഥങ്ങളിലെ ഒരേ പാഠവ്യത്യാസത്തിന്റെ ശതമാനം 38 ആണു്. 'ക' 'ഖ', 'ക' 'ഗ' എന്നീ ഗ്രന്ഥങ്ങളിൽ പറയത്തക്ക വ്യത്യാസം കാണുന്നുമില്ല. അതുകൊണ്ടു വേണമെങ്കിൽ 'ക' ഗ്രന്ഥവും 'ഖ' 'ഗ' ഗ്രന്ഥങ്ങളും രണ്ടു ഗ്രൂപ്പുകളായി തിരിക്കാം. നമ്പ്യാരുടെ കൃതികൾ പ്രചുരപ്രചാരം സിദ്ധിച്ചിരുന്നവയാണല്ലോ. ആ കൃതികൾ എഴുതി സൂക്ഷിക്കുവാൻ സാഹിത്യരസികന്മാർ വെമ്പൽ പൂണ്ടിരുന്നു. അങ്ങനെ ആ കൃതികൾക്കു് അനവധി പകർപ്പുകളും ആ പകർപ്പുകൾക്കു വീണ്ടും പകർപ്പുകളും ഉണ്ടായി. ആ പരമ്പരയിൽ പെട്ടവയായിരിക്കണം നമ്മുടെ ഗ്രന്ഥങ്ങൾ. അതുകൊണ്ടു അവയുടെ മൂലഗ്രന്ഥങ്ങൾ വ്യത്യസ്തങ്ങളാണെന്നു പറയുന്നതായിരിക്കും ശരി.

## Colophon-ലെ വിവരങ്ങൾ

ഗ്രന്ഥങ്ങളുടെ Colophon-ൽനിന്നും കിട്ടിയിട്ടുള്ള വിവരങ്ങൾ നേരത്തെ പറഞ്ഞുകഴിഞ്ഞു. കൃതിയുടെ പേരിൽ കവിഞ്ഞു മറെറാന്നും തന്നെ അതിലില്ല. 'ക' ഗ്രന്ഥത്തിൽമാത്രം എഴുതിത്തീർന്ന തീയതി രേഖപ്പെടുത്തിയിട്ടുണ്ട്.

## പാർവതീസ്വയംവരത്തിലെ പ്രതിപാദ്യം

കുമാരസംഭവത്തിലെ മൂന്നുമുതൽ ഏഴുവരെ സർഗ്ഗങ്ങളിൽ പ്രതിപാദിതമായിരിക്കുന്ന ഭാഗമാണ് പാർവതീസ്വയംവരത്തിലെ കഥാവസ്തു. ബ്രഹ്മദത്തമായ വരത്തിന്റെ സർവസംഹാരക്ഷമമായ ബലംകൊണ്ട് അജയ്യനായിത്തീർന്ന താരകാസുരൻ ദേവലോകത്തെയും കീഴടക്കി. ഇന്ദ്രാദികൾ സംഘം കൂടി താരകാസുരനെ നിഗ്രഹിക്കാനുള്ള വഴി ആലോചിച്ചു കണ്ടുപിടിച്ചു.

താരകാധിപശേഖരനെക്കൊണ്ടു
ദാരകർമ്മത്തെച്ചെയ്യിപ്പിച്ചായതിൽ
ദാരകൻ ജനിച്ചീടുകിലായവൻ
താരകനെ വധിച്ചീടും നിർണ്ണയം
പാരിടങ്ങളിൽ മറെറാരു വീരനും
പോരാടീടുവാൻ പോരാ ശഠനൊടു.

എന്നു ദേവേന്ദ്രൻ കാമദേവനോടു പറഞ്ഞു. ദാക്ഷായണിയുടെ വേർപാടിനു ശേഷം ദുഃഖാക്രാന്തനായ ശിവൻ ഹിമാലയത്തിൽ കൊടുംതപസ്സു ചെയ്യുകയായിരുന്നു. ശിവനെ ശുശ്രൂഷിക്കാൻ ഹിമവാന്റെ നിർദ്ദേശാനുസരണം പാർവതി ചെന്നിരുന്നു. ഇന്ദ്രാജ്ഞയാൽ രതിമന്മഥന്മാർ ശിവസമീപം പ്രാപിച്ചു. സമ്മോഹനമെന്ന അസ്ത്രം പ്രയോഗിച്ച മന്മഥൻ ശിവന്റെ നേത്രാഗ്നിക്കിരയായി. ശിവന്റെ തപസ്സു മുടങ്ങാതെ തുടർന്നു. ശിവനെ പ്രാപിക്കാൻ വേണ്ടി പാർവതിയും അതികഠിനമായ തപോവൃത്തി സ്വീകരിച്ചു. പാർവതിയുടെ തപസ്സുകൊണ്ടു സംപ്രീതനായ ശിവൻ പ്രത്യക്ഷപ്പെട്ടു പാർവതിയെ സാന്ത്വനപ്പെടുത്തി. അനന്തരം വിധിപോലെ പാർവതീപരമേശ്വരന്മാരുടെ വിവാഹം മംഗളമായി നടന്നു.

## പാർവ്വതീസ്വയംവരം (ഒരു അവലോകനം)

പാർവ്വതീസ്വയംവരം പാനരീതിയിൽ കുഞ്ചൻനമ്പ്യാർ എഴുതിയിട്ടുള്ള ഏകകൃതിയാണെന്നു പറഞ്ഞുകഴിഞ്ഞു. നാലു പാദങ്ങളായിട്ടാണു് ഈ പാന രചിച്ചിട്ടുള്ളതു്. നമ്പ്യാരുടെ വാക്പാടവവും ഫലിതരസവും മററു കൃതികളിലെപ്പോലെതന്നെ ഈ കൃതിയിലും ഉടനീളം ദർശിക്കുവാൻ കഴിയും.

ഒന്നാം പാദത്തിൽ മന്മഥൻ തൻെറ പരാക്രമവും ശക്തിയും വാസവനോടു പറയുന്ന ഭാഗത്തിൽ സ്വാഹാസ്വധാകാന്തന്മാരുടെ പ്രണയവാത്സല്യം അനന്തരസംഭവങ്ങളും സവിസ്തരം വർണ്ണിക്കപ്പെട്ടിരിക്കുന്നു. മന്മഥൻെറ സഖാവായ മാധവമാസവും പത്നിയായ രതീദേവിയും പരമശിവൻെറ ഹൃദയം ഇളക്കാൻ പുറപ്പെടുന്ന ഭാഗം ഭംഗിയായി നമ്പ്യാർ അവതരിപ്പിച്ചിട്ടുണ്ടു്.

രണ്ടാം പാദത്തിൽ പരമശിവൻെറ തപസ്സും തപോഭംഗം വരുത്തിയ കാമദേവൻെറ ദഹനവുമാണു് പ്രാധാന്യമർഹിക്കുന്നതു്. പാർവ്വതിയെ കണ്ട മാത്രയിൽ മോഹവിവശനായിത്തീർന്ന പരമശിവൻെറ മനോവികാരങ്ങൾ വേണ്ടപോലെ ചിത്രീകരിക്കപ്പെട്ടിട്ടുണ്ടു്. കാമദഹനത്തിനു ശേഷമുള്ള രതിയുടെ വിലാപവും നന്നായി വർണ്ണിക്കപ്പെട്ടിരിക്കുന്നു.

മൂന്നാം പാദത്തിൽ പാർവ്വതിയുടെ തപസ്സു്, ബ്രഹ്മചാരിയുടെ വേഷത്തിൽ പ്രത്യക്ഷപ്പെട്ട ശിവൻെറ പാർവ്വതിയോടുള്ള കുശലാന്വേഷണം, തന്നിൽ പാർവ്വതിക്കുള്ള അചഞ്ചലമായ അഭിനിവേശം മനസ്സിലാക്കിയ ശിവൻെറ സ്വയം പരിചയപ്പെടുത്തലും കൈലാസഗമനവും തുടങ്ങിയ കാര്യങ്ങളാണു് വർണ്ണിതങ്ങളായിട്ടുള്ളതു്.

നാലാം പാദത്തിൽ പാർവ്വതീപരമേശ്വരന്മാരുടെ വിവാഹം സവിസ്തരം പ്രതിപാദിക്കപ്പെട്ടിരിക്കുന്നു

കഥാഭാഗം ചുരുങ്ങിയതാണെങ്കിലും കുഞ്ചൻനമ്പ്യാർ അദ്ദേഹത്തിൻെറ നർമ്മബുദ്ധിയും വചോവിലാസവും പാർവ്വതീസ്വയംവരത്തിലും പ്രദർശിപ്പിച്ചിട്ടുണ്ടു്. ഉദാഹരണത്തിനു ചില ഭാഗങ്ങൾ ഇവിടെ ചേർക്കുന്നു.

കാമദേവൻ സ്വവൈഭവം ഇന്ദ്രനെ പറഞ്ഞു കേൾപ്പിക്കുന്നതു് ഇങ്ങനെയാണ്—

"വൃത്രവൈരിയെവാനമെൻവൈഭവ-
മത്രമാത്രം ഗ്രഹിക്കാത്തവനല്ല.
നേത്രമായിരമുണ്ടാവാൻ കാരണ-
മോർത്തു കാൺകിലെന്നസ്ത്രമായ് വരും.
ഓർത്തു നാലു മുഖമുള്ള ബ്രഹ്മനും
പാർത്തു കണ്മാലിനിക്കു വശംവദൻ.
പുത്രിയെക്കണ്ടു കാമിച്ചു മോഹിച്ചു
കൃത്രിമം വിധിയുണ്ടാക്കി വേട്ടതും
ഇത് ത്രിലോകവിജയിയാമെന്നുടെ
അസ്ത്രസഞ്ചയത്തിന്റെ മഹാത്മ്യങ്ങൾ.

'ശംഭുകാനന'ത്തെ ഇങ്ങനെ വർണ്ണിക്കുന്നു—

മലകളിലിളകിന മലയസമീരൻ
മലർകുലപരിമളമാർന്നു വരുന്നു
കലപുലികരിഹരിശരഭാദികളുടെ
കലശലു പലദിശി മരുതിവിലം.
കിളികളുമളികളുമവിടെയൊരൊട്ടു
കളികളിലിളകിന കുളകളുമോടെ
തെളിവൊടു മട്ടമലർപ്പൂമണമുടയൊരു
വനമതിലനവധി വിലസീടുന്നു.

ബ്രഹ്മചാരിവേഷധാരിയായ പരമശിവൻ പാർവതിയോടു പറയുന്നതു നോക്കുക:—

നേത്രം മൂന്നുള്ള വക്ത്രമുടയവൻ
ഗാത്രം പാരം വികൃതമെന്നോർക്ക നീ.
ഇമ്പചാമ്പലും പാമ്പുമലങ്കാരം
വമ്പുലിത്തോലുമെല്ലും കപാലവും

ചെമ്പിച്ചോരു ജടയിലകപ്പെട്ടാ-
മ്പിളിക്കലക്കുടെ നിറംകെട്ടു.
— — — — — — — —
പത്തരിക്കം വസന്തമായുള്ളവൻ
വസ്ത്രമാനത്തിനാളാകുമോ ശിവൻ.
ആറുലക്ഷം വയസ്സായ കാളമേ-
ലേറുവാനോ നീയാഗ്രഹിച്ചീടുന്നു?

വിവാഹത്തിനു പുറപ്പെട്ട പരമശിവനെ ഇങ്ങനെയാണു ചിത്രീകരിക്കുന്നതു്:—

നീലകണ്ഠന്റെ വേഷവുമന്നേരം
നിമിഷംകൊണ്ടു പകർന്നു കാണായ്‌വന്നു.
കോടീരാകാരമെത്രയും നല്ലൊരു
കടിലകന്തളമായി പ്രകാശിച്ചു.
ചൂടീടുന്നൊരു കൊന്നയും തുമ്പയും
മുഴലവും നല്ല മല്ലപ്പൂമാലയായ്
ഫാലം തന്നിലെ വഹ്നിവിലോചനം
പരിചിൽ നല്ല തിലകവുമായ്‌വന്നു.
ബാലചന്ദ്രനും കൈതപ്പൂവായ്‌ത്തീർന്നു
ബഹുളഭുജംഗങ്ങൾ പൊൻമണിക്കോപ്പുകൾ
കണ്ഠലഗ്നങ്ങൾ കണ്ഠലമായിട്ടും
കങ്കണം തോൾവള കാഞ്ചികളായിട്ടും
— — — — — — — —

വിവാഹയാത്ര നോക്കുക:—

ഇന്ദ്രനും പിന്നെ വിഷ്ണുഭഗവാനും
ഇരുപുറം നിന്നു ചാമരം വീശുന്നു
ചന്ദ്രമുഖന്മാർ ഛത്രവും കൈക്കൊണ്ടു-
ച്ചത്തർമ്മുഖൻതാനും പിമ്പേ നടക്കുന്നു.
അരചനീദേവന്മാരങ്ങിരുവരു-
മരികേ നിന്നാലവട്ടം പിടിക്കുന്നു.
രശ്മി ചെറുകുറച്ചുകൊണ്ടാദിത്യൻ
രജനീനാഥനും മുമ്പിലും പിമ്പിലും

വെണ്ണിലാവൊത്ത വെള്ളക്കൊടിക്കുറ
വെളിവിലേററമുയർത്തിപ്പിടിക്കുന്നു.

— — — — — — — — — —

വിവാഹാഘോഷങ്ങളിൽ പങ്കെടുത്ത വിപ്രന്മാരെ സ്വതസ്സിദ്ധമായ പരിഹാസരീതിയിൽ നമ്പ്യാർ ഇങ്ങനെ വരച്ചു കാട്ടുന്നു—

രണ്ടു കയ്യിലും കൊള്ളാഞ്ഞു വിപ്രന്മാർ
മുണ്ടുകാട്ടിക്കനകങ്ങൾ വാങ്ങുന്നു.
കെട്ടിപ്പേറി ശരീരം തളർന്നാലും
കിട്ടിയാൽ മതിയാകുന്നതില്ലാർക്കും
പട്ടും പൊന്നും പണവും രജതവും
ചട്ടററീടുന്ന രത്നസമൂഹവും
കെട്ടിവെച്ചു കിടന്നുറങ്ങുന്നു
അഷ്ടികാലാകുന്നേരമെഴുന്നേൽക്കും.

## സമാപ്തി

മൺമറഞ്ഞ മഹാകവികളുടെ അനശ്വരങ്ങളായ ഭാഷാകൃതികൾ തെരഞ്ഞെടുത്തു കിട്ടാവുന്നിടത്തോളം ഗ്രന്ഥങ്ങൾ പരിശോധിച്ച് അവയുടെ സംശോധിതസംസ്കരണങ്ങൾ തയ്യാറാക്കുന്ന സുപ്രധാനമായ കൃത്യം നിർവഹിക്കുന്നതിലാണ് ഞങ്ങൾ ഇപ്പോൾ ശ്രദ്ധാലുവായി ശ്രമിച്ചുവരുന്നത്. തൽഫലമായി പുറത്തുവന്നിട്ടുള്ളവയാണ് ശിവരാത്രിമാഹാത്മ്യം, ഭാഷാഭഗവദ്ഗീത ഇടങ്ങിയ കൃതികൾ. ഈ പരമ്പരയിൽപ്പെട്ട അനവധി കൃതികൾക്കു രൂപം കൊടുത്തുകൊണ്ടിരിക്കുകയാണ്.

കുഞ്ചൻനമ്പ്യാരുടെ ഈ കൃതി പ്രസിദ്ധീകരിക്കാൻ കഴിഞ്ഞതിൽ ചാരിതാർത്ഥ്യമുണ്ട്. കിട്ടാവുന്നിടത്തോളം ഗ്രന്ഥങ്ങൾ പരിശോധിച്ചു എന്നതിൽ സന്തോഷവുമുണ്ട്. സാഹിത്യകുതുകികളും ഭാഷാഭിമാനികളും ഈ പ്രസാധനത്തെ വിലമതിക്കുമെന്നു വിശ്വസിക്കുന്നു.

ഇതിന്റെ പ്രസാധനത്തിൽ എന്നെ സഹായിച്ചിട്ടുള്ളതു് ഈ സ്ഥാപനത്തിലെ റിസർച്ചു് ആഫീസർ ശ്രീ. എം. മാധവൻ പിള്ളയും അസിസ്റ്റന്റു് റിസർച്ചു് ആഫീസറന്മാരായ ശ്രീ. എൻ. ശ്രീധരൻ നായരും, ശ്രീ. എസ്സു്. മുരളീധരൻ നായരുമാണു്.

തിരുവനന്തപുരം, 
1-7-66.

കെ. രാഘവൻപിള്ള 
ക്യൂറേറ്റർ.



# *പാർവ്വതീസ്വയംവരം

## പാന

ശ്രീഗുരുകാലടയെ വണങ്ങീടുന്നു
ശ്രീമഹേശനും ശ്രീഗണനാഥനും
ദേശികന്മാരും വാണി വിരിഞ്ചനും
കേശവൻതാനും കാത്തരുളേണമേ.

വേദവ്യാസനും വാല്മീകി നാരദൻ
വേദിയന്മാരും വേദസ്വരൂപിയാം
ആദിത്യൻതാനുമിന്ദ്രനും ചന്ദ്രനും
ആദരേണ തുണച്ചരുളേണമേ.

ഉണ്ടിദേവാ പണ്ടു താരകനെന്നവൻ
ശങ്കകൂടാതെ ദേവേന്ദ്രലോകത്തെ
പങ്കജാസനദത്തവരംകൊണ്ടു
തങ്കലാക്കിയടച്ചു വാഴുംകാലം; 12

സങ്കടപ്പെട്ടു സംക്രന്ദനാദികൾ
സംഘം കൂടി വിചാരിച്ചു സാദരം
പങ്കജാക്ഷനെ[1]ച്ചിത്തേ നിരൂപിച്ചു
പങ്കജാസനശാസനംകാരണം.

കാമദേവനും മാധവമാസവും
കാമിനീരതിയോടുമൊരുമിച്ചു
താമസിക്കാതെ[2] ദേവാധിരാജന്റെ
ധാമം പ്രാപിച്ചു വന്ദിച്ചുരചെയ്തു:

*ഇത പ്രസിദ്ധീകരണത്തിന് ഉപയോഗിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ:–
ക–611. C, ഖ–T. M. 220, ഗ–12600.

1. ജാസ്ത്ര–ഖ, ഗ. 2. യര–ഗ.

രണ്ടു കൈകളെക്കൊണ്ടും ശിവനോടെ
കണ്ഠാന്തത്തിൽ മുറുകപ്പിടിച്ചുടൻ
രണ്ടു കുന്നിനെ വെന്ന കുചങ്ങളെ-
ക്കൊണ്ടു നിന്തിരുമാറിൽ പ്രഹരിക്കും. 48

രണ്ടു പക്ഷമില്ലായുധത്താണെ ഞാൻ
രണ്ടു നാഴികയ്ക്കുള്ളിലപ്പെണ്ണിനെ
കൊണ്ടുവന്നിഹ തന്നീലെന്നാകിൽ ഞാൻ
തണ്ടാരമ്പനല്ലെന്നു ധരിച്ചാലും.

പണ്ടു ഞാനൊരു സുന്ദരരൂപനെ
ചെന്നു കൊട്ടിച്ച വൃത്താന്തം കേട്ടാലും
കണ്ടു ബോധിച്ചിരിക്കുന്നവരെയും
രണ്ടു തപ്പിപ്പാനിങ്ങുണ്ടു കൗതുകം.

അന്നിശാവന്റെ ഭാര്യയിലെത്രയും
മഗ്നനാകുന്നു ചന്ദ്രനൊരു കാലം
നഗ്നനായിട്ടു ചെന്നു ശയിച്ചൊരു
ലഗ്നത്തിങ്കലെപ്പോലെ മഹാബലൻ. 60

പൂർണ്ണചന്ദ്രനുദിച്ചുയരുന്നേരം
പൂർണ്ണചന്ദ്രമുഖിയായ സ്വാഹയെ
കണ്ടു കൗതുകം പൂണ്ടൊരു നേരത്തു
കൊണ്ടു നമ്മുടെ ബാണം ഹൃദയത്തിൽ.

ചെന്നു ചോദിച്ചു ചന്ദ്രനവളോടു
സുന്ദരാംഗി! വരിക നീയാരെടോ!
ഉന്നതസ്തനി! നിന്നെപ്പുണരുവാൻ
ഇന്നിനിക്കിഹ പാരമുണ്ടാഗ്രഹം.

എന്നതു കേട്ടവളുമുരചെയ്തു
ചന്ദ്രനല്ലയോ ചാരുമതേ! ഭവാൻ?

---

1. ണ്ടു-കു,ഖ. 2 നുണ്ടിങ്ങു-ാം. 3. നിട്ടും-ാ.

വീതിഹോത്രന്റെ പത്നിയാകുന്നു ഞാൻ
ഭീതി പാരമിനിക്കുണ്ടു മാനസേ.

അന്യദാരാഭിമാനിയറിഞ്ഞാകിൽ[1]
ഭസ്മമാക്കും ഭവാനെയുമെന്നെയും.
സന്ധ്യാവന്ദനം ചെയ്തു വരുംമുമ്പെ
സന്ധിയാമെന്നു ചന്ദ്രനുരചെയ്താൻ[2].

സ്വാഹാദേവിതന്നുള്ളം മയക്കുവാൻ
മോഹാസ്ത്രത്തെ പ്രയോഗിച്ചു ഞാനപ്പോൾ
സ്നേഹം വർദ്ധിച്ചിരിവരുമന്നേരം
ഗേഹം പുക്കു രമിച്ചു[3] യഥാസുഖം.

പാവകന്റെ വരവിന്നു മുന്നമെ
ധാവനം ചെയ്തു പോന്നു ശശാങ്കനും
ഇവ്വണ്ണം പല സായന്തനങ്ങളിൽ
സാവധാനം രമിച്ചാരിരിവരും.

വിശ്വാസസാക്ഷിയാമഗ്നിക്കു പത്നിയെ
വിശ്വാസം പുനരില്ലാഞ്ഞു[4] കാരണാൽ
അന്തിയാവോളം ഭാര്യയെത്താനൊരു
മന്ത്രംകൊണ്ടു വിഴുങ്ങിയകത്താക്കും.

സന്ധ്യാനേരം വമിച്ചു പുറത്താക്കും
സന്തതം വിധമിങ്ങനെ വാഴുന്നിതു.
ദിവ്യമന്ത്രത്തെത്തന്നുടെ ഭാര്യക്കും
ഹവ്യവാഹനനാളു ഗ്രഹിപ്പിച്ചു[5].

ചാതുര്യേണ സ്വാഹാസുധാകര-
ന്മാരതുമറിയാതെ[6] നിത്യവും[7]

1. ഞങ്ങകിൽ–ഗ, 2. ത്തു–ഗ, 3 വസിച്ചു–ഖ, ഗ, 4. ണം–ഖ, ഗ.
5. ധരിപ്പിച്ചു–ഗ, 6. രതുമതു–ഗ.
7. 'നിത്യവും സായംകാലത്തു' 'ക'യിൽ ഇല്ല.

സായംകാലത്തു സംഗമമിങ്ങനെ
മായംകൊണ്ടു ലഭിച്ചു പോരുംകാലം;
വാസവമന്ദിരം[2] തന്നിലകം പുക്ക (?)
വാതിൽ കൊട്ടിയടച്ചു സുധാകരൻ
സ്വാഹയോടെ വിനോദിക്കും നേരത്തു
ഗേഹേ[3] ചെന്നു[4] വിളിച്ചു കൃശാനുവും.

സുന്ദരിതാനും മന്ത്രബലംകൊണ്ടു
ചന്ദ്രനെയുമെടുത്തു വിഴുങ്ങിനാൾ
വാതിലങ്ങു തുറന്നു വണങ്ങിനാൾ
വീതിഹോത്രനപ്പോളകം പുക്ക.

പതിയെയുമെടുത്തു വിഴുങ്ങിനാൻ
അഗ്നിദേവനന്തി കഴിഞ്ഞപ്പോൾ;
പൌൎണ്ണമാസിരജനീമുഖംതന്നിൽ
പൂൎണ്ണചന്ദ്രനുദിക്കാത്തതെന്തുവാൻ[5]?

ധൎമ്മശാലികളാകും ജനങ്ങൾക്കു
കൎമ്മഭംഗം ഭവിച്ചിതു ഭൂമിയിൽ;
ചന്ദ്രബിംബമുദിക്കാഞ്ഞു[6]കാരണാൽ
ഇന്ദ്രനാദിസുരന്മാരശേഷമേ,

അഷ്ടദിക്പാലന്മാരൃഷികളും
കഷ്ടം കഷ്ടമെന്നാകെയൊരുമിച്ചു
കൂട്ടം കൂടി വിചാരിക്കുംപോളൊരു
ധൂൎത്ത[7]സൂചകനേവമുര[8]ചെയ്തു.

വഹ്നിദേവന്റെ വല്ലഭയല്ലാതു–
ള്ളന്യദേവിമാരെല്ലാവരും വന്നു

1. ലഭിച്ചു—ഖ, ഗ. 2. ഈ വരി 'ക'യിൽ ഇല്ല. 3. ഗേഹം—ക. 4. ചെ—ഗ. 5. ഞങ്ങ—ഖ. 6. ഞാ.—ഖ, ഗ. 7. ധൂൎത്ത—ഖ, ധൂൎത്തി—ഗ. 8. മുരം—ഖ.

സ്വാഹാദേവിയെക്കണ്ടീലാളുകൊണ്ടു
സ്വാഹാവല്ലഭനെന്തൊന്നിളക്കാത്തൂ?

എന്നതു കേട്ടു ശുഷ്മാൻ കൃശാനുവും
തന്നുടെ ഗൃഹിണിയെ വരിച്ചിതു
സ്വാഹാതന്നുടെ ദേഹപ്രകാശങ്ങളും
ഹാ! ഹാ! വിസ്മയമെന്നു മഹാജനം.

പുള്ളിമാൻമിഴിയാളാമിവളുടെ
ഉള്ളിലുണ്ടാസ്ഥയെന്നു നിശാകരൻ
അസ്ഥയതു കേട്ടു നാണിച്ചു നിന്നുകൊ-
ണ്ടായതാക്ഷി വരിച്ചു ശശാങ്കനെ.

ഭഗ്നമാനസനാകിയ ചന്ദ്രനും
നഗ്നക്ഷപണ ധാവതി[1] ചെയ്തിതു
ബാലചന്ദ്രനെക്കണ്ടൊരു പൊളിപ്പോഴും
[2]നൂലും പൊട്ടിച്ചുണ്ടാരാധിച്ചീടുന്നു.

മൂലമായതിന്നിക്കഥ കേവലം
മാലോകർക്കും[3] പരമാർത്ഥമൊക്കവെ;
വസ്ത്രം കൂടാതെ ചന്ദ്രനെ കണ്ടിപ്പോ-
ഴസ്ത്ര[4]മെൻകയ്യിലുണ്ടെടോ! വാസവ!

വൃത്രവൈരി ഭവാനുമെൻവൈഭവം
അത്രമാത്രം ഗ്രഹിക്കാത്തവനല്ല
നേത്രമായിരമുണ്ടാവാൻ[5] കാരണം
ഓർത്തു കാണുകി[6]ലെന്നസ്ത്രമാഹാത്മ്യം.

ഓർത്തു നാലു മുഖത്തുള്ള[7] ബ്രഹ്മനും
പാർത്തുകണ്ടാലിനിക്കു വശംവദൻ

1. നം—ഖ, ഗ. 2. ലു—ഖ. 3. ക്കു—ഖ, ഗ. 4. മിപ്പാൾമെൻകയ്യിലു ണ്ടാരേ—ഖ, ഗ. 5. ണ്ടായ—ഖ. 6. ബോർത്തു—ഗ. 7. മു—ഖ.

പുത്രിയെക്കണ്ടു കാമിച്ചു മോഹിച്ചു
കൃത്രിമം വിധിയുണ്ടാക്കി വെട്ടതും,

ഇത്രിലോകവിജയിയാമെന്നുടെ
അസ്ത്രസഞ്ചയത്തിൻെറ മഹാത്മ്യങ്ങൾ
എന്തിനിത്ര പറയുന്നു ഞാനിപ്പോൾ?
എന്തു നിന്മനതാരിൽ മനോരഥം?

ചിന്തിതങ്ങളെ സാധിപ്പിച്ചീടുവാൻ
നിന്തിരുപാദമതാണ കുറവില്ല.
ഇപ്പോൾ വേണങ്കിലഗ്നിതിരുക്കണ്ണിൽ
മുപ്പുരന്മാരെച്ചുട്ടോരു ദേവൻെറ,

ഉൾപ്പൂവിങ്കലുറച്ച സമാധികം
അപ്പഭംഗം വരുത്തുവാനാളു ഞാൻ.
പഞ്ചബാണൻെറ വാക്കുകൾ കേൾക്കയാൽ
നെഞ്ചിലേററം പ്രസാദിച്ചു വാസവൻ,

പുഞ്ചിരിമധു തൂകിപ്പുളകവെ
കിഞ്ചിദേവൻ പറഞ്ഞു തുടങ്ങിനാൻ:—
പുഷ്പസായക! സാധോ! നിന്നാരംഭം
നിഷ്ഫലമായിട്ടില്ലൊരു ദിക്കിലും.

ഇപ്രപഞ്ചങ്ങളൊക്കെജ്ജയിച്ചീടും
താത്[1] പ്രതാപങ്ങളല്പമല്ലുമെ;
ഉത്പലാക്ഷിമാരല്ലോ[2] സഖേ! നിൻെറ
കെല്പേറീടും പടജ്ജനമായതും.

ഷഡ്പദശ്രേണിഞാണായ ബാണാസനം
പുഷ്പമെന്നാം കരിമ്പെന്നും ചൊല്ലുന്നു.

---

1. ഭവ—ഖ, ഗ. 2. രെല്ലാം—ഖ.

ചന്ദനാചലംതന്നിൽ നിന്നുള്ളൊരു
മന്ദമാരുതനല്ലോ മനോഭവ!

സ്യന്ദനം തവ, ഝസനാധിനായകൻ
ചന്ദ്രനെന്നും പറയുന്നു കാമികൾ.
മാസങ്ങൾ മധുമാധവന്മാർ നിന്റെ
ദാസരായുള്ളും ബന്ധുക്കളായുള്ളും.

വ്യാസനാദിമുനികളും നിന്നുടെ
ശാസനാതിക്രമം ചെയ്കയില്ലടോ!
താരകാസുരൻതന്റെ പരാക്രമം
കാരണം ഞങ്ങൾ പാരം തരം കെട്ടു;

താരകാധിപശേഖരനെക്കൊണ്ടു
ദാരകർമ്മത്തെച്ചെയ്യിപ്പിച്ചായതിൽ
ദാരകൻ ജനിച്ചീടുകിലായവൻ
താരകനെ വധിച്ചീടും നിർണ്ണയം.

പാരിടങ്ങളിൽ[1] മറെറാരു വീരനും
പോരാടീടുവാൻ പോരാ ശഠനൊടു.
കേട്ടുകൊണ്ടാലും പർവ്വതപുത്രിയെ
വേട്ടുകൊണ്ടു മഹേശ്വരനെന്നാകിൽ,

കോട്ടമൊക്കെയൊഴിക്കും നമുക്കെടോ!
വാട്ടം കൂടാതെ വാണു സുഖിച്ചിടാം.
ചേട്ടക്കാരനാത്താരകൻതന്നുടെ
കൂട്ടക്കാരരാടും കൂടപ്പുറപ്പെട്ടു.

നാട്ടുകാരെക്കണ്ണക്കിനെ[2] ഞങ്ങളെ[3]
പാട്ടുകാണം പിടിപ്പിക്കുമാറായി.

1. ടങ്ങളിൽ-ഖ 2. നി-ഖ. 3. ട-ഗ.

കല്പവൃക്ഷങ്ങളും കാമധേനുക്കളും
മല്പുരങ്ങളിലുള്ള ധനങ്ങളും,

കപ്പം കെട്ടിക്കൊടുത്താലുമായവ-
നല്പംപോലുമേ[1] കൂറുമില്ലാതെയായ്,
വിണ്ണോർനാട്ടിൽ പിറന്നു വളർന്നോരു
പെണ്ണുങ്ങൾക്കും[2] പൊറുതിയില്ലാതെയായ്.

ചണ്ഡന്മാരവരൊച്ചപ്പുമതിക്കും
ദണ്ഡമായി നടക്കുന്നു വഞ്ചിപ്പാൻ.
താടിക്കാരാമൃഷികളെക്കണ്ടും
താഡിക്കാത്തവരാരുമില്ലായതിൽ.

പേടിക്കാതെയിരിപ്പാൻ വനങ്ങളിൽ
ഓടി,ക്കാൽ കഴയുന്നു നമുക്കെല്ലാം.
ഇഷ്ടിയില്ലാതെയായി സുരന്മാർക്കും
അഷ്ടിയില്ലാതെയായ് നരന്മാർക്കും.

വൃഷ്ടിയില്ലായ്കമൂലം മഹീതലേ
പുഷ്ടിയില്ലെന്നു വന്നു ദിനേ ദിനേ.
തുഷ്ടിയില്ലെന്നു തന്നെയല്ലിക്കാലം
നഷ്ടിതന്നെ പിടിച്ചു ജഗത്ത്രയേ.

മുഷ്ടികൊണ്ടും മുസലങ്ങളെക്കൊണ്ടും
യഷ്ടികൊണ്ടും പ്രഹരിച്ചു ഞങ്ങളെ
പിഷ്ടപേഷണം ചെയ്തു നടക്കുന്ന
ദുഷ്ടരെക്കൊലചെയ്യേണമെന്നാകിൽ;

അഷ്ടമൂർത്തിക്കൊരാത്മജനുണ്ടാവാ-
നൊട്ടും വൈകാതെ യത്നം ചെയ്തീടണം,

1. ഒരുകിലും കൂറില്ല—ക. ഒരല്പം കൂറില്ല തെങ്ങളു—ഗ.
2. ങ്ക. ക,ഖ.

ത്ര്യക്ഷനാകുന്ന ദേവൻ മഹേശ്വരൻ
ദക്ഷപുത്രിക്കപായം ഭവിച്ചുടന്ന, 216

ഭിക്ഷു[1]വേഷത്തെപ്പൂണ്ടു ഹിമാചലേ
ചക്ഷുരാദി വശീകരിച്ചാദരാൽ
സച്ചിദാനന്ദം ബ്രഹ്മത്തെ ധ്യാനിച്ചു
നിശ്ചലനായ് വസിച്ചരുളീടുന്നു.

അച്ഛൻ കല്പിച്ചയച്ചോരു പാർവതി
[2]നിച്ചലും വന്നു ശുശ്രൂഷിച്ചീടുന്നു.
അപ്പരമാർത്ഥാ നമ്മെ ഗ്രഹിപ്പിപ്പാൻ
അപ്സരസ്ത്രീകം നിത്യം നടക്കുന്നു.

ത്രിപുരാരിയെക്കൊണ്ടു കുമാരിയെ
വേൾപ്പി[3]പ്പാൻ വഴിയുണ്ടാക്കുമിക്കാലം
മന്മഥ! ഭവാൻ ചെന്നു പളുക്കവെ
[4]സമ്മോഹനാസ്ത്രം പ്രയോഗിച്ചുവെന്നാകിൽ, 228

ചിന്മയൻറെ മനസ്സു മറിഞ്ഞീടും
മന്മനോരഥം സാധിക്കുമനന്തരം.
രുദ്രദേവൻറെ വീര്യം [5]സഹിപ്പതി-
നഗനന്ദിനി താനേ മതിയാവൂ.

ശുദ്ധചിത്തമിളക്കുവാൻ പോക നീ
ഭദ്രമസ്തു നിനക്കു മനോഭവ!
ഇപ്രകാരമരുൾ ചെയ്തു വാസവൻ
പുഷ്പബാണൻറെ പാണി പിടിച്ചുടൻ,

സൽപ്രമോദം പുണർന്നു തദംഗത്തെ
ക്ഷിപ്രം തൊട്ടുതലോടി സുഖിപ്പിച്ചു

1. ദേവ-ഖ; ശ. 2. നിത്യവും-ക. 3. ക്കൽ-ഖ.
4. വന്മഥ-ഖ. 5. വ-ഖ.

മൃത്യുവൈരിയെച്ചിന്തിച്ചു മന്മഥൻ
ചിത്തതാരിങ്കൽ ഭീതി മുഴുക്കയാൽ;

അന്തൽപ്പെട്ടു വിറച്ചു വിചാരിച്ചു
ചിത്തതാപം മറച്ചു പുറപ്പെട്ടു.
ഗോത്രകാമുകനാകുന്ന ദേവൻെറ
നേത്രവഹ്നിശിഖകളിൽ തന്നുടെ,

ഗാത്രനാശം വരുമെന്നുറച്ചുടൻ
യാത്ര ചൊല്ലി നടന്നു മനോഭവൻ.
ബന്ധുവാകുന്ന മാധവമാസവും
ബന്ധുരാംഗി രതീദേവിയും താനും,

ചന്തമോടെ നടന്നു ഹിമവാൻെറ
അന്തി[1]കാരണ്യംതന്നിൽ പ്രവേശിച്ചു.
ദന്തി സിം[2]ഹം വരാഹങ്ങളാദിയാം
ജന്തുക്കൾക്കും മരങ്ങൾ തൃണങ്ങൾക്കും,

അന്തകാരിതൽപ്രാബല്യംകൊ[3]ണ്ടഹോ!
അന്തരാനന്ദമുണ്ടാകകാര[4]ണാൽ
ഭിത്തിത[5]ന്നിലെ ചിത്രങ്ങളെപ്പോലെ
കൊത്തിവെച്ചോരു പാവകളെപ്പോലെ,

ചത്തുവീണ ശരീരങ്ങളെപ്പോലെ
ചെത്തിപ്പറിച്ചു കററികളെപ്പോലെ
ഗാത്രങ്ങൾക്കൊരിളക്കവും കൂടാതെ
തത്ര തത്ര വസിക്കുന്ന കാണ്കയാൽ,

1. ന്ത-ത. 2. ഹമ-മ. 3. ക-ബ. 4. ണ-ബ; ഗ.
5. തന്നുടെ-ബ; ഗ.
256, 257 എന്നീ വരികൾ 'ബ'യിൽ ഇല്ല.

ഏത്രയും ഭക്തിപൂണ്ടു മനോഭവൻ
നേത്രയുഗ്മമടച്ചു[1] വണങ്ങിനാൻ.
വൃത്രവൈരിമുതലാമമർത്ത്യന്മാർ
വർത്തമാനമറിവാൻ പുറപ്പെട്ടു.

തത്ര മേൽഭാഗേ ചെന്നു[2] മദനന്റെ
വൃത്തി കണ്ടു വിളിച്ചുരചെയ്തു.
ചിത്തജന്മാവേ! വീര! സഖേ! നിന്റെ
ചിത്തത്തിൽ ഭയമുണ്ടാകരുതേ[3]ടോ!

മൃത്യുവൈരിതൻ ചിത്തമിളക്കുവാൻ
ശക്തിയുള്ള ശരത്തെ പ്രയോഗിക്ക.
ഭക്തികൊണ്ടു മടങ്ങി ശമിക്കൊല്ലാ
യുക്തികൊണ്ടു വിചാരിക്കേണമുള്ളു,

മുക്തിമാർഗ്ഗം മുടക്കുന്ന ബാണങ്ങളും–
കൊള്ളാത്തതൊന്നുമില്ലെന്നു[4] ധരിച്ചാലും.
ഇത്തരം പറയുന്ന സുരന്മാരോ–
ടുത്തരമുരചെയ്തു മനോഭവൻ.

അത്ര ഗർവിക്ക നന്നല്ലമർത്ത്യരേ!
അത്രമാത്രമിനിക്കറിവുണ്ടു്
പണ്ടു ദക്ഷന്റെ യാഗത്തിലൊക്കെയും[5]
കണ്ടു നിങ്ങടെ ബാഹുപരാക്രമം.

തിങ്കൾമൌലി ഭഗവാനയച്ചോരു
കിങ്കരോത്തമൻ വീരഭദ്രൻതന്റെ
തല്ലുകൊണ്ടു ശരീരം തകർന്നിട്ടും
പല്ലു പോയിട്ടും കണ്ണു പൊടിഞ്ഞിട്ടും;

---

1. പക്ഷ്മ—ഖ. 2. വാ—ന.
3. തേടും—ഖ. 4. തില്ലാസ്ത്രരത്തെ—ഖ; ഗ. 5. സത്ര—ഖ.

അല്ലൽപ്പെട്ടങ്ങമിങ്ങുമൊഴിച്ചാൽ
നല്ല വീരന്മാരല്ലോ ഭവാന്മാരും!
പാന്ഥനെക്കൊണ്ടു പാമ്പിനെക്കൊല്ലിച്ചാൽ
പാപമുള്ളതു പാന്ഥനിരിക്കട്ടെ,

എന്ന സംസാരം നിങ്ങളും നിരൂപിച്ചു
എന്നെച്ചാടിച്ചു ബോധിച്ചു ഞാനതും.
നിങ്ങളെച്ചൊല്ലി മോഹമുപേക്ഷിപ്പാ-
നിങ്ങു സന്ദേഹമില്ല മനക്കാമ്പിൽ.

അംഗജൻ ഞാനനംഗനായീടുവാൻ
സംഗതി വന്നു നിങ്ങൾക്കു വേണ്ടീട്ടു്
അങ്ങിനെ വിധി കല്പിതമെന്നാകി-
ലെങ്ങിനെ ഞാനൊഴിക്കുന്നു സാമ്പ്രതം?

അംഗനാകുലമാലികേ![1] ബാലികേ!
മംഗലാംഗി! രതീദേവി! കേൾപ്പാനാലും.[2]
അംഗ! മാധവ! മുന്നിൽ നടക്ക നീ
ഇംഗമാനിന്റെ പൗരുഷം കാട്ടുക.

ഭൃംഗനാദമിളംകുയിൽനാദവും
ഭംഗിയേറുന്ന ചന്ദ്രപ്രകാശവും
ഭംഗമെന്നിയേ ചന്ദനത്തെന്നലും
സംഗതങ്ങളായീടേണമിപ്പോഴേ.

ശൃംഗാരങ്ങളിൽ മുങ്ങിക്കളിക്കണം[3]
ഗംഗാധാരിയായുള്ള ജഗന്നാഥൻ.
എന്നീവണ്ണം പറഞ്ഞു വസന്തത്തെ
മുന്നിലങ്ങു നിയോഗിച്ചു മന്മഥൻ.

---

1 മഞ്ജ-ല; ശ. 2. ചൊക-ധ; ശ. 3. അ-ല; ശ.

പിന്നാലെ താനും തന്നുടെ ഭാര്യയും
സന്നാഹത്തോടെ കാട്ടിലകം പുക്കാൻ.[1]
ശംഭുകാനനത്തിൽ വസന്തവും
ജൃംഭിച്ചാശു വളർന്നു തുടർന്നിതപ്പോൾ,

കാമിസിംഹാദിസത്വങ്ങളൊക്കവെ
ഗംഭീരധ്വനിഘോഷം തുടർന്നിതു.
കൊമ്പനാനത്തലവൻ പിടിയുടെ
പിമ്പേകൂടി[2] രമിച്ചു നടക്കുന്നു.

വമ്പരായുള്ള സിംഹങ്ങളൊക്കവെ[3]
തൽപ്രിയമാരോടൊന്നിച്ചു രമിച്ചു.[4]
വമ്പുലികളും തന്നുടെ തന്നുടെ
പെൺപുലികളെത്തേടി നടക്കുന്നു.

പന്നിക്കൂട്ടമഹിഷങ്ങളും മാനുകളും
പന്നിപ്പെട മഹിഷി[5] മൃഗികളും
ഒന്നിച്ചോരോരോ മാരവിലാസത്തെ
നന്ദിച്ചാശു തുടങ്ങി പലവിധം.

പുള്ളിമാൻപേടമാരും മൃഗങ്ങളും
വള്ളിക്കൂട്ടത്തിനുള്ളിൽ കടന്നുടൻ
തുള്ളിച്ചാടിക്കളിച്ചു പുളച്ചുകൊ-
ണ്ടുള്ളിലുള്ള മനോരഥമാടുന്നു.

ചെമ്പകങ്ങളും ചൂതം പലാശവും
സംഭ്രമത്തോടെ പൂത്തു തഴുത്തുടൻ

---

1. പുക്ക—ഖ; ങ.
318 കഴിഞ്ഞു (രമിച്ചു")—ആത്മപ്രിയമാരോടു വാണരൻ പലതരം" എന്ന ഒരു വരി 'ഖ'യിൽക്കൂടുതൽ
2. നടക്കുന്ന മന്മഥാ°—ഖ. 3. യും—ഖ. 4. ക്രീഡിച്ചു—ഗ.
5. ഗങ്ങളും—ഖ. 323 മുതൽ 3 വരികൾ 'ഗ'യിൽ ഇല്ല.

സംഭൃതാ[1] മധുമാരി ചൊരികയും
സംഭ്രമമാർന്ന വണ്ടു വരികയും,

തണ്ടാരിൽ മധുവുണ്ടു സുഖിക്കയും[2]
തണ്ടാർബാണവികാരം മുഴുക്കയും
കണ്ടാലാനന്ദമുണ്ടാം[3] കിളികളും
പണ്ടാരക്കോഴി കോകിലക്കൂട്ടവും, 336

കൊണ്ടാടിക്കൊണ്ടു പാടിപ്പറക്കുന്നു
മിണ്ടാതെ പുനരാരുമില്ലക്കാലം.
ഉണ്ടായോരു വിശേഷങ്ങളൊക്കവെ[4]
കണ്ടാലുള്ളതുമെന്നേ പറയാവൂ.

(മട്ടു മാറി)

ഉന്നതശൈലവനങ്ങളിലിവലും
കിന്നരചാരണകിംപുരുഷന്മാർ
തന്നുടെ തന്നുടെ തരുണീമണികളു-
മിളകിന മദമൊടു കളികൾ തുടങ്ങി.

പന്തുകളാടുക പകിട കളിക്കുക[5]
ചിന്തുകൾ പാടുക ചിലരതിമോദാൽ
പന്തുവരാടി വരാടി മുഖാരി
നൃട്ടി ഗൂർജ്ജരികില മലഹരി ബലഹരി, 348

ചന്തമിയന്നൊരു മുരളിയിലൂതുക
സന്തതമോരോ നാടകമാടുക
അന്തകരിപുചരിതസ്തുതിവാക്കുക-
ളന്തരനന്തസുഖേന തുടർന്നു;

---

1. ഭൃതം-ക,ഗ. 2. രസിക്കണം-ക. 3. ള-ക;ഗ.
4. ഷം-ഖ, 5. കളഥ-ക,ഗ.

പന്തണിമുലമാരുടെ പരിരംഭണ–
മെന്തിനു ഹന്ത! കരുതീടുന്നു.
ചിന്തയിലിങ്ങിനെ കരുതി മുതിൎന്നിതു
ഗന്ധൎവ്വന്മാരചലവനാന്തേ.

മലകളിലിളകിന മലയസമീരൻ
മലർകലപരിമളമേന്തി വരും[1]പോൽ
കലപലികരിഹരിശരഭാദികളുടെ
കലശല പലമിശ്രി മമതിമൂലം.

കിളികളുമളികളുമവിരളം[2]മൊടു
കളികളിലിളകിന കളകളമോടെ
തെളിവൊടു മദമധുരമ്പൂക്കണമുടയൊരു
വനമതിലനവധി വിലസീടുന്നു.

ഇത്തരമുള്ള വികാരം വനഭുവി
സതതമാരഖ ഇടന്നു മരാതാം
ഭൃത്യാന്തരുടെ ദൃശ്യനതാകിൻ[3]
നിത്യനിഷേവണനിരതൻ നന്ദിവൻ;

അന്ത്യമെടുത്തു പിടിച്ചു മിഴിച്ചൊരു
നേത്രംകൊണ്ടു മറി[4]ച്ചുമ നോക്കി,
കടിലമതാകി[5]ന പിരികക്കൊടിമുന
വടിവിലിളക്കി വി[6]ലക്കിന [7]സമയേ,

തരുമൃഗങ്ങളുമഖിലഖഗങ്ങളു–
മുരഗചാരണകിന്നരഗണവും
ചിത്രേ വിലിഖിതമെന്നതുപോലെ–
യങ്ങിനെയൊതുങ്ങി വസിച്ചിതു സകലം.

ഒന്നാം പാദം സമാപ്തം

1. വരം–ബ. 2. മമൊടു–ബ. 3. യ–ബ, ഗ.
4. ഞെ–ക, ബ. 5. യ–ബ. 6. സി–ബ; ഗ. 7. ഭവ..–ഗ.

## രണ്ടാം പാദം

സൎവ്വലോകാധിനാഥൻ സദാശിവൻ
സൎവ്വാനന്ദമൂൎത്തി സനാതനൻ
നിൎവ്വികാരൻ നിരഞ്ജനനീശ്വരൻ
നിൎവ്വിഷാദൻ വിഷാദൻ നിരാമയൻ;

സൎവ്വതാപസന്മാൎക്കും നിവാസമാം
പൎവ്വതാധീശൻതന്റെ മുകൾഭാഗേ
സൎവ്വസംഗം വെടിഞ്ഞു ജിതേന്ദ്രിയൻ
ശൎവ്വദേവൻ തപം ചെയ്തു മേവുന്നു.

പൎയ്യങ്കാസനബന്ധമുറപ്പിച്ചു
പൎയ്യുപാസനം ചെയ്തു നിരന്തരം
പൎയ്യുദാസവും ചെയ്തു മനസ്സിന്റെ
പൎയ്യുൽക്ഷണവസ്തുക്കളൊക്കവെ. 12

തന്റെ മാനസം തങ്കലുറപ്പിച്ചു
തന്റെ തത്വങ്ങൾ താനേ വിചാരിച്ചു
ആനന്ദാത്മകബ്രഹ്മമാകുന്നതും
താനാകുന്നതുമൊന്നെന്നു കല്പിച്ചു.

നാനാജന്തുക്കൾക്കാധാരമാകുന്ന
ജ്ഞാനാകാരം പരംതത്വമെപ്പൊഴും
ധ്യാനംകൊണ്ടു വിലോകനം ചെയ്തയാ–
ലാനന്ദാമൃതമഗ്നനായങ്ങിനെ.

നാലു ഭാഗത്തും കല്പവൃക്ഷങ്ങളാൽ
വേലി[1] കെട്ടിയുറപ്പിച്ചതിന്നുള്ളിൽ

---

1. ല്ല ത–ശ.

സ്വര്‍ണ്ണവര്‍ണ്ണം[1] പുലിത്തോല്‍ വിരിച്ചോരു
മണ്ഡപാന്തന്നിലാവാസം ചെയ്തുടന്‍;

കണ്ണു മൂന്നുമടച്ചു കരങ്ങളും
മണ്ഡലത്തിലടക്കിയുറപ്പിച്ചു.
ജ്ഞാനമുദ്രയും രുദ്രാക്ഷമാലയും
മാനും ശൂലം പാര്‍ശ്വേ[2] കടന്നൂടി,

തിങ്കള്‍ത്തെല്ലുമങ്ങെല്ലും ഭുജംഗവും
തങ്കലുള്ളോര ചിഹ്നങ്ങളൊക്കവെ
അന്തികങ്ങളിലാധാനവും ചെയ്തു
ദന്തിചര്‍മ്മത്തെക്കൊണ്ടു വിതാനിച്ചു.

യോഗപട്ട[3]വുമുത്തരീയാദിയും
നാഗത്താന്മാരെക്കൊണ്ടങ്ങുളവാക്കി
യോഗധ്യാനവും ചെയ്തു വസിക്കുന്ന
ഭാഗധേയസൗഭാഗ്യപ്രകാശത്തെ,

ചെന്നു കണ്ടപ്പോള്‍ തന്റെ(?തന്നെ)മനോഭവന്‍
നിന്നു ദേഹം വിറച്ചു തളര്‍ന്നുടന്‍
വില്ലുമിട്ടങ്ങു വീണു മഹീതലേ
തെല്ലു നേരം പരവശനെന്നല്ലൂ[4].

ബോധം കെട്ടു കിടന്നോരനന്തരം
മാധവന്‍ ചെന്നു താങ്ങിപ്പിടിച്ചുടന്‍
മെല്ലവെ ജലംകൊണ്ടു തളിക്കയും
പല്ലവംകൊണ്ടു വീശി[5]ത്തെളിപ്പിച്ചും[6],



1. ബം-ഖ. 2. ശിഷ്ട-ഖ. 3. പ്പ-ക,ഖ.
4 ല്ലൂം-ഗ. 5. യി-ഗ. 6 ച്ചു- ക,ഖ.

നല്ല പുഷ്പം മണപ്പിക്കയും ചെയ്തു
മുല്ലബാണനെൻറ ബോധമങ്ങനാക്കി.
നാണിച്ചുംകൊണ്ടെഴുന്നേററു[1] മന്മഥൻ
ബാണവും വില്ലും മെല്ലെയെടുത്തങ്ങു,

ക്ഷീണഭാവം മറച്ചു മഹാരഥൻ
പ്രാണനാഥയോടേവമുരചെയ്തു:-
വല്ലഭേ! രതിദേവി! വരികെടോ!
വല്ലാ[2]തെങ്കിലും കല്പിച്ചു കൂട്ടി ഞാൻ.

[3]കില്ലുകൂടാതെ രുദ്രാക്ഷവഹ്നിയിൽ
വില്ലുമായിപ്പതിച്ചു ശരീരത്തെ
വെണ്ണീറാക്കുന്നതുണ്ടു ഞാൻ വൈകാതെ
കണ്ണുനീർ പൊഴിക്കേണ്ട[4] നീ കാമിനി!

മണ്ണും വെള്ളവുമിത്യാദികൊണ്ടൊരു
പിണ്ഡമല്ലോ ശരീരമതായതും.
അസ്ഥി രക്തം മലമൂത്രമെന്നുള്ള
ദു[5]സ്ഥിതങ്ങളും ദുർഗ്ഗന്ധവസ്തുക്കളും,

ഒക്കെയുള്ളിൽ നിറച്ചു പുറത്തുള്ള
ത്വക്കുകൊണ്ടു മറച്ചു പു[6]തച്ചഹോ!
ഇക്കണക്കു നടക്കു[7]ന്നു ദേഹികൾ
മിക്കവാറുമശുദ്ധിക്കു സാധനം,

ചന്ദ്രനെപ്പോലെ ചാരു മുഖമെന്നും
ചന്ദ്രികപോലെ മന്ദസ്മിതമെന്നും

---

1. ന്നീ-ക,ശ. 2. ല്ല-ശ. 3. ഹവിസ്സു-ക.
4. കല്ല-ശ. 5. ര-ഖ, ശ. 6. പുതഞ്ഞുതഹോ-ക.
7. ന്നു-ഖ, ശ.

വില്ലുപോലെ പിരികക്കൊടിയെന്നും
പല്ലവംപോലെ പാണിമദ്ധ്യമെന്നും[1];

മുല്ലമൊട്ടിനു തുല്യങ്ങൾ പല്ലുകൾ
ഫുല്ലപങ്കജംപോലെ നയനങ്ങൾ
കുന്ദംപോലെ കുചമെന്നും[2] കല്പിച്ചു
നന്നു നന്നെന്നു ഭാവിച്ചിരിക്കുന്ന,

സുന്ദരന്മാർക്കും സുന്ദരിമാർക്കുമീ
സ്പന്ദനാത്മകപ്രാണൻ ഗമിക്കുമ്പോൾ
മുഗ്ദ്ധമാകും ശരീരത്തിന്നരികെ
മൂക്കു പൊത്താതെ ചെന്നങ്ങു നിൽക്കുമോ?

ചത്തുപോകുന്ന ഗാത്രത്തിൽ കൗതുകം
സത്തുക്കൾക്കു ഭവിക്കയില്ലതുമേ.
മുറ്റും നമ്മുടെ ദേഹങ്ങളെക്കൊണ്ടു
മറ്റുള്ളോർക്കുപകാരത്തെച്ചെയ്യാകിൽ[3],

കുറ്റമില്ല കഴിഞ്ഞാത കാലം താ[4]-
നേറിക്കൊണ്ടു നടന്നതു നന്നാകും.
മർത്ത്യന്മാർക്കമർത്ത്യജനങ്ങൾക്കും
മൃത്യുഭാവത്തിനേതും കുറവില്ല.

അല്പകാലം മനുഷ്യർക്കു ജീവിതം
കല്പകാലാന്തം[5] ദേവജനങ്ങൾക്കും
മാത്രമാത്രമേ ഭേദം വരാനുള്ളൂ
ഗാത്രനാശമെന്നുള്ളതൊരുപോലെ.

---

1. ദ്ധ്യ—ഖ, ഗ. 2. ങ്ങ—ക. 3 ച്ചീടിൽ—ക.
4. ത:—ഖ. 5 ക്ക°—ഖ.

എന്നല്ലകൊണ്ടു ഞാനുമെന്നംഗതേ
ഇന്ദ്രനാദിസുരന്മാർക്കുപകാരം
വന്നുകൂട്ടമെന്നാകിലുമുപേക്ഷിപ്പാ-
നിന്നു സന്ദേഹം കൂടാതൊരുമ്പെട്ടേൻ.[1]

സുന്ദരി! രതീദേവി! സുലോചനേ!
വന്ദനീയൻ മഹാദേവനീശ്വരൻ
വിശ്വസാക്ഷി വിരിഞ്ചാദികാരണൻ[2]
വിശ്വസിക്കുന്നവർക്കു വശംവദൻ.

മുക്തികാമിക്കു മുക്തി കൊടുപ്പാനും
ഭുക്തികാമിക്കു ഭുക്തി കൊടുപ്പാനും
ശൈവതേജസ്സിനെപ്പോലെ മറ്റൊരു
ദൈവമില്ലെന്നറിക രതീദേവി!

ആശ്രിതർക്കു മഹത്തായ ദേവന്റെ
തൃക്കനൽക്കണ്ണിലാഹുതിയാകിയാൽ[3]
ഇക്കളേബരംകൊണ്ടുള്ള കാര്യങ്ങളും
ഒക്കെസ്സാധിച്ചു ബാലേ! നൃത്തിപ്പാം.

ഇപ്രകാരം പറഞ്ഞങ്ങു നിൽക്കവേയാ–
ഉൾപ്രദേശം പ്രകാശിച്ചു കാണായി.
അപ്രമേയമൊരാകൃതിസൗന്ദര്യം
തൽപ്രഭാജാലമങ്ങു വിളങ്ങുന്നു.

വെണ്ണിലാവിന്റെ[4] വെൺമകണക്കിനെ
കണ്ണിനാനന്ദം നല്കുന്ന[5] കാന്തിയാൽ

1. ന്തതൻറ-ഗ. 2. ണഃ-ഖ, ഗ.
98-ാം വരികഴിഞ്ഞു ഭക്തികാമിക്കു ഭക്തിയും വിശ്രുതം-എന്നു ഒരു വരി ഖ, ഗ എന്നിവയിൽ കൂടുതലായി കാണുന്നു.
3. ക്കി-ഖ, ഗ. 4. വിന്നി-ക. 5. ന്ന-ഖ.

സ്ഥാണുകാനനമൊക്കെ വിളങ്ങവെ
കാണുമാറായി കാമനും ഭാൎയ്യയും.

പിന്നെയുമങ്ങു സൂക്ഷിച്ചു നേരത്തു
കന്യകാമണിരൂപവും കാണായി
കന്നൽനേർമിഴിയാളായ ഗൗരിയും
തന്നുടെ സഖിമാരുമൊരുമിച്ചു്;

[1]പന്നഗാകല്പനാകുന്ന ദേവന്റെ
പാദപങ്കജം പൂജിപ്പതിന്നായി
പുഷ്പഗന്ധജലാദിപദാൎത്ഥങ്ങൾ
ശില്പമായിക്കരത്തിലെടുത്തുകൊ–,

ണ്ടുത്പലാക്ഷി പതുക്കപ്പതുക്കവെ
തത്പ്രദേശം [2]പ്രവേശം തുടങ്ങിനാൾ
കെട്ടഴിഞ്ഞു [3]കിഴിഞ്ഞ പരികഴ–
ലൊട്ടു കൈകൊണ്ടു താങ്ങിക്കൊണ്ടങ്ങനെ.

മട്ടലർമണം [4]തങ്ങുന്ന വണ്ടുകൾ
കൂട്ടമോടെ കുസുമവനങ്ങളെ
ഒട്ടുമാദരിക്കാതെ വെടിഞ്ഞുകൊ–
ണ്ടെട്ടു ദിക്കീന്നും വന്നു [5]പാൎക്കവെ,

മട്ടൊലുംമൊഴിയാളുടെ പിന്നാലെ
വട്ടമിട്ടു പറന്നു നടക്കുന്നു.
നാളീകാക്ഷിതൻ നിശ്വാസസൗരഭ്യം
ലാളിപ്പാനായ്‌ വരുന്നൊരു വണ്ടിനെ,

111 മുതൽ 5 വരികൾ 'ഖ'യിൽ ഇല്ല. 1. വന്നഗാകല്പ–ക, ഗ. 2. ശ്ലേ–ഖ. പ്പൂൎവ്വപ്രദേശം–ഗ. 3. കിഴിഞ്ഞു–ഖ; കഴിഞ്ഞ–ഗ. 4. മത–ഖ, ഗ. 5. ഉ–ഖ, ഗ.

കേളീപങ്കജംകൊണ്ടു പളിത്തവെ
കേവലമണ്ട വാരണം*ചെയ്യും
നീലപങ്കജപത്രം ജയിച്ചൊരു
ലോലലോചനലീലാവിലാസവും.

ക[1]ന്ദകുന്ദളചന്ദ്രപ്രഭകളെ
[2]നിന്ദിച്ചീടുന്ന മന്ദസ്മിതങ്ങളും
കന്നിൽമാതിന്റെ കറമകന്നൊരു
സുന്ദരാകൃതി [3]ഭംഗികളിങ്ങനെ.

കാണുന്നേരമുള്ള കാമന്റെ ശൗര്യവും
നാണം പൂണ്ടു മുഖം താഴ്ത്തി നിന്നിതു.
പുഷ്പശരതൻ ചിത്തമിളക്കുവാൻ
ഇപ്പൊൾ നല്ലൊരവസരമുണ്ടായി. 144

ഉത്പലാക്ഷീകടാക്ഷങ്ങളാമെന്റെ
ഉത്പലാസ്ത്രങ്ങളൂന്നി പ്രയോഗിച്ചാൽ
കെല്പുള്ളൊരു തപോധനന്മാരുടെ
[4]ഉൾപ്പൂബന്ധം പിളർപ്പാൻ തടവില്ല.

[5]പുഷ്പസായകനിത്ഥം [6]വിചാരിച്ചു
വില്ലെടുത്തു കുല[7]ച്ചു വീട്ടിച്ചുടൻ
സമ്മോഹാസ്ത്രമെടുത്തു തൊടുത്താശു
[8]സമ്മോദേന വലിച്ചു വലംചെവി-,

തന്നിൽ ചേർത്തങ്ങിടത്തുപ്പുറംഭുജം
മുന്നിൽ വച്ചങ്ങുറപ്പിച്ചു നിന്നുടൻ

---

1. ക-ഖ. 2. നന്ദിച്ചീടിന-ക. 3. ഭംഗികളൊക്കെയും-ഗ.
4. ഉൾപ്പൂന്ധങ്ങളറുപ്പാൻ-ഖ. 5. പുഷ്പസായക-ഖ,ഗ.
6. നിരൂപിച്ചു-ഗ. 7. കുലച്ചുവലിച്ചുടൻ-ഖ; കയ്യിൽ പിടിച്ചുടൻ-ഗ.
8. സന്തോഷേന-ഖ.

കല്പകൊട്ടിലമർന്ന[1] ഭൃംഗജാലം[2]
മെല്ലമോടെ ശിവങ്കലർപ്പിച്ചു.
തങ്ങളതിൽ താണു മാറിലെടുത്തങ്ങു
പഞ്ചസായകനാജ്ഞ സ്ഥിതിചെയ്തു.

ശൈലപുത്രിയുമാളീജനങ്ങളും[3]
കാലശത്രുതന്നന്തികം പ്രാപിച്ചു.
നാലും മൂന്നും പ്രദക്ഷിണവും വെച്ചു[4]
നാഥപാദേ[5] നമസ്കരിച്ചാദരാൽ

തോയം ഗന്ധം കുസുമാക്ഷതങ്ങളും
മായമെന്യേ സമർപ്പിച്ചു തങ്ങൾ.
ഹേമപത്മാക്ഷമാലയെ നല്കുവാൻ
കോമളാംഗിയുമാരംഭിച്ചീടിനാൾ.

കാമദേവനും സമ്മോഹനമെന്നു[6]
നാമമുള്ളൊരു[7] ബാണം[8] തൊടുത്തിതു.
കൃത്തിവാസാവാമീശനനന്തരം
ചിത്തബന്ധമഴിഞ്ഞു പതുക്കവെ,

---

1. കോടി-ഖ. 2. ഭാര-ഖ.
3. ശൈലകന്യ-ക; ശൈലപുത്രി-ഖ. 4. ചെയ്തു-ഖ, ഗ.
5. ഥൻ-ഗ. 6. നു-ഖ, ഗ. 7. ള്ള തന്നുള്ള-ഖ.
8. തന്നുള്ള-ഗ.

നേത്രപത്മം മിഴിച്ചുടനുമയുടെ
വക്ത്രപത്മം വിലോകനം ചെയ്തപ്പോ-
ളൌത്സുക്യം നല്ല കാമവും പ്രേമവും
നേത്രാനന്ദവുമുണ്ടായി ദേവന്നു.

സുന്ദരാംഗിതന്നംഗം മനോഹരം
മന്ദമൊന്നു പുണരേന്നു മതിയാവു
ന്നുള്ളൊരാഗ്രഹമാ[1]ർന്നിതു തൽക്ഷണം
തന്നെത്താനേ മറന്നു മഹേശ്വരൻ.

അപ്പോഴത്തന്നെ വികാരമടക്കിക്കൊ-
ണ്ടുൾപ്പൂവിങ്കൽ വിചാരം തുടങ്ങിതു
എന്തിവണ്ണമെന്നാത്[2]മസമാധാന-
ഗ്രന്ഥിശൈഥില്യമുണ്ടാവാൻ കാരണം?

ഏതു മൂഢന്റെ ദുർവ്യാപാരചാപല്യം
ഹേതുവായിട്ടിളക്കി മന്മാനസം.
കാലകാലനിവ്വണ്ണം വിചാരിച്ചു
നാലു ദിക്കിലും തൃക്കൺപാർക്കുന്നേരം,

അഗ്രഭാഗത്തു [3]ദൂരത്തു കാണായി
വിഗ്രഹത്തിന്നൊരുമ്പെട്ട മന്മഥൻ.
മോഹനാസ്ത്രം തൊടുത്തു പതുക്കവെ
ദേഹമൊന്നു ഞെളിഞ്ഞു വിലങ്ങതിൽ,

വാമപാദവും [4]മുന്നിലുറപ്പിച്ചു
വാമദൃഷ്ടി[5]യമർത്തി വസിക്കുന്നു.

1 മുണ്ടായി-ഖ, ഗ. 2. സ്സമാധിക്ഷ ഗ്ര-ഖ. 3 മുരവു-ഗ.
4. മുന്നിലുറപ്പിച്ചു-ഖ, ഗ. 5. യർത്തി-ഖ, ഗ.

അപ്രകാരത്തിൽ നിൽക്കുന്ന കാമനെ
ക്ഷിപ്രമീക്ഷണം ചെയ്തു പുരാന്തകൻ.

അപ്രമേയപ്രതാപം കലർന്നുടൻ
തൽപ്രദേശങ്ങളൊക്കെ ജ്വലിക്കവേ
ഫാലനേത്രം മിഴിച്ചോരനന്തരം
ജ്വാലമാലകളോടെ മഹാനലൻ,

കാലകാലന്റെ മൂന്നാം തിരുക്കണ്ണിൽ
കാലവഹ്നി[1]കണക്കിനെ ജൃംഭിച്ചു.
കാലതാമസം കൂടാതെ ചെന്നുടൻ
മാലതീശരൻ തന്നുടെ ഗാത്രത്തിൽ,

തൂലരാശിയിലുജ്ജ്വലിക്കുമ്പോലെ
ചാലവേ പിടിപെട്ടു [2]പരക്കവേ. 204
കാലുതൊട്ടു തലയോളമൊ[3]ക്കവേ
മാല ചൂടി മണം പെരുക്കീടുന്ന,

നീലക്കുന്തളവി[4]ലന്തി ജ്വലിക്കയും
സ്ഥൂലമസ്ഥികൾ പൊട്ടിത്തെറിക്കയും
* മൂലരന്ധ്രത്തിന്നൂടെ കടക്കയും
മൂലാധാരം ദഹിച്ചു പതിക്കയും,

ഫാലദേശം കപാലം കപോലവും
നാലുദിക്കിലും ചിന്നിപ്പതിക്കയും
ആകാശാന്തന്നിൽ [5]വന്നിഹ നിൽക്കുന്ന
ലോകാധീശന്മാരെട്ടും വസുക്കളും,

1. കണക്കെ വിജൃംഭിച്ചു—ഖ. 2. പരുക്കവേ—ഖ, ഗ.
3. മൂർദ്ധാവ—ഖ, ഗ. 4. കലന്തി—ഖ ഗ 5. വന്നിങ്ങു—ഖ, ഗ.
* ഈ വരി 'ഗ' മാതൃകയിലില്ല.

ചന്ദ്രസൂൎയ്യന്മാരശ്വിനീദേവന്മാ–
രിന്ദ്രലോകസ്ഥന്മാരാമമൎത്ത്യന്മാർ 216
സിദ്ധവിദ്ധ്യാധരാദിഗണങ്ങളും[1]
ബദ്ധപ്പെട്ടു വിളിച്ചു പറയുന്നു.

വാമദേവ! നമസ്തു നമോസ്തു തേ
സോമചൂഡ! നമസ്തു നമോസ്തു തേ
ശ്രീമഹേശ! നമസ്തു നമോസ്തു തേ
ഭീമദേവ! നമസ്തു നമോസ്തു തേ.

കാമദേവനെ സംഹരിച്ചീടൊലാ[2]
കാമദ! കരുണാമൃതവാരിധേ!
സാമലീന! സമസ്തജനേശ്വര!
സാമവാക്യം പരിഗ്രഹിക്കേണമേ.

മോഹവാരിധിമഗ്നനാം കാമന്റെ
സാഹസത്തെസ്സഹിച്ചരുളേണമേ! 228
ദേഹത്തെ ദഹിച്ചുകളയാതെ
സ്നേഹത്തോടെ പരിപാലിക്കേണമേ.

ഇത്തരം ദേവകൾ ഘോഷിക്കും മുന്നമേ
ചിത്തജൻഗാത്രം ഭസ്മമായ്‌വീണിതു.
ശുഷ്കമാകുമിടിത്തീയ്യിൽ വെന്തൊരു
വൃക്ഷംപോലെ ദഹിച്ചമഹീതലേ.

ഭസ്മശേഷമായ്ക്കാണായി കാമന്റെ
വിസ്മയാസ്പദമായൊരു വിഗ്രഹം.
കാമദേഹത്തെക്കണ്ടു ഭയപ്പെട്ടു
പൂമെയ്‌പാരം തളൎന്നു നിന്നീടുന്നു,

1 ജനങ്ങളും—ഖ, ഗ. 2 ഒട്ടല്ലം—ഖ, ഗ.

പുത്രിയെ വരനൊട്ടുള്ളു ഹിമവാനും
തത്ര നിന്നു ഗമിച്ചു പുരം പുക്ക.
ചന്ദ്രശേഖരസ്വാമി ഭഗവാനും
നന്ദികേശ്വരനാദിഗണങ്ങളും,[1]

മന്ദമെന്നിയെ തത്ര മറഞ്ഞിതു
മന്ദഭാഗ്യ രതി മാത്രം ശേഷിച്ചു.
ബോധം കെട്ടു കിടന്നു രതീദേവി
ബാധയൊന്നും ഗ്രഹിക്കാതിരുന്നവൾ.

ബോധിച്ചുത്ഥാനം ചെയ്തു വിധിവശാ-
ലാധിക്കെല്ലാത്ത കാരണമന്നേരം
ഭൂതലംതന്നിൽ തന്നുടെ കാന്തനെ
ഭൂതിമാത്രസ്വരൂപേണ കണ്ടപ്പോൾ,

കാതരാക്ഷി കരഞ്ഞു തുടങ്ങിനാ-
ളാതുരപ്പെട്ടു വീണുരുണ്ടിങ്ങിനെ.[2]
തൻകരംകൊണ്ടു തന്നുടെ മാറത്തു
ശങ്ക കൂടാതെ താഡനം ചെയ്തപ്പോൾ,[3]

കങ്കണങ്ങൾ തകർന്നു പതിക്കയും
സങ്കടങ്ങൾ പറഞ്ഞാലൊടുങ്ങുമോ?
മന്ദഭാഗ്യയാമെന്നെ മറന്നഹോ![4]
സുന്ദര! ഭവാനെങ്ങു ഗമിക്കുന്നു?

മന്ദഹാസമനോഹര![5] നിന്മുഖ-
മെന്നു ഞാനിനിക്കാണുന്നു ഭർത്താവേ![7]

1. ഗണങ്ങളും ഖ, ഗ. 2. ണ്ടിങ്ങിനെ—ഖ. 3. ചെയ്തപ്പോൾ ഖ, ഗ.
4. മറന്നഹോ!—ഖ, ഗ. 5. മന്ദഹാസം—ഖ, ഗ.

ചന്ദനമാരുതനെന്നാലും[1] ചന്ദ്രനും
ചന്തമേറും വസന്തവുമന്തികെ

നന്ദിപൂണ്ടു സഹായമായുള്ളവർ[2]
മന്ദന്മാരിപ്പോളാരുമില്ലാതായി 264
കോകിലങ്ങളും ഭൃംഗകുലങ്ങളും
ശുകകുലപ്പെട്ടുഴലും തതിയുടെ

ശോകംകൊണ്ടൊന്നും മിണ്ടാതെ നില്ക്കയോ
മാകന്ദായുധനോടേ ഗമിക്കയോ?
ഭാര്യയാമെന്നെക്കൂടാതൊരു[3] നേരം
കാര്യമൊന്നും നിനക്കില്ല മുന്നമേ.

ആര്യനാം ഭവാനെത്ര[4] മനോഭവാ!
വൈരമെന്നോടു[5] കാട്ടുന്നതെന്തിപ്പോൾ.
നാരിമാരിലനുരാഗമുള്ളാത്ത
പൂരുഷന്മാരെ വിശ്വസിച്ചീടൊല്ല[6].

പ്രാണവാണിമാരൊക്കെ ഗ്രഹിക്കേണം
അനുമാനമറിയാതിരിക്കേണ്ട 279
ദർപ്പമുള്ളോരു കാലം പുരുഷന്മാർ
പ്രേയസിയെന്നും പ്രാണസമയെന്നും,

കാമിനിയെന്നും കല്യാണി നീയെന്നും
ഭാമിനിയെന്നുമെപ്പോഴും ഘോഷിക്കും
നീരസമെന്നു തോന്നിത്തുടങ്ങുമ്പോൾ[7]
പേരുമാറി വിളിക്കും പലക്കവേ.

---

1. ചന്ദനമലയ-ഖ ചന്ദനമലചന്ദ്രിക തെന്നലും ഗ, 2. ള്ളവൻ-ക,
3. ഭീരു-ഖ,ഗ 4. ഭവൻ-ഖ. 5. നാണമോട്ട-ഖ.
6. ച്ചീടരുതാ-ഖ 7. ങ്ങിയാൽ-ഖ ഗ.

കാര്യമെന്നുൾഭ്രമാൽ ഭ്രമരം ചെല്ലും
കാര്യം വിട്ടു കളിക്കാതെയാസ്ഥയും
ഒട്ടും കാംക്ഷ[1]യില്ലാതാസ്ഥയന്നേരം
വിട്ടുപോവാനവനും മടിയില്ല.

[2]ഒട്ടന്നേരമൊരുത്തരമെങ്കിലും
കിട്ടുകി[3]ല്ലെന്നാലൊട്ടു ശകാരിക്കും.
ചട്ടമിങ്ങനെ ചങ്ങാതിമാരുടെ
കഷ്ടമെന്തു പറവാനെനിക്കുള്ളൂ.

മട്ടലർബാണ! നീയെന്നെയിക്കാട്ടിൽ
ഇട്ടര[4]ക്കിടത്തിച്ചതിച്ചിതോ?
എങ്കിൽ ഞാനിനി നിന്നുടെ പിന്നാലെ
ശങ്കകൂടാതെ കൂടെഗ്ഗമിക്കുന്നേൻ.

[5]അംഗജ! നിന്റെ ശസ്ത്രത്തിൽ വീണ ഞാ-
നംഗരാഗവിലേപനം ചെയ്തേൻ,
അങ്ങുമിങ്ങും ജ്വലിക്കും ഹോമാഗ്നിയി-
ലങ്ങു ചാടി ശരീരം ദഹിപ്പിച്ചു,

മംഗലസ്ത്രീജനത്തിന്റെ ധർമ്മത്തെ
മങ്ങാതെ കണ്ടു ചെയ്യാൻതുടങ്ങുന്നു
എന്നീവണ്ണം പറഞ്ഞു കരഞ്ഞുകൊ-
ണ്ടന്നതപസ്വിനിയാകും രതീദേവി

തന്നുടെ ദേഹമഗ്നിയിലാക്കുവാൻ
സന്നാഹിച്ചെഴു[6]ന്നീറ്റൊരു നേരത്തു

---

1. ഷില്ലാതെ വ–ബ,ശ 2. ഒട്ടാമ്പലമൊന്നുമവൻ [illegible]–ശ.
3. ല്ലെന്നല്ലാതു–ബ,ശ 4. ത്തി–ശ 5. അംഗജൻതന്റെ–ശ. 6. ന്നേ–ബ,ശ.

അംബരംതന്നിൽ നിന്നൊരു ഭാരതി
ശംബരാരിപ്രിയയോടരുളിനായി:—

മന്മഥന്റെ മഹിഷീ! മനോഹരേ!
വെണ്മയോടെ നിശമനംചെയ്ക[1] നീ
നിർമ്മലംതവ മോഹം ത്യജിക്കൊലാ
* ശർമ്മം മേലിൽ വരും തവ വൈകാതെ.

* മന്മഥാരി ഭഗവാൻ പ്രസാദിക്കും
മന്മഥന ശരീരത്തെയും നൽകും 312
നിന്മനോഭയിതന്നു ഭവിച്ചൊരു
കന്മഷത്തിന്റെ കാരണം കേട്ടാലും.

എങ്കിലോ പണ്ടു പങ്കജസംഭവൻ
മങ്കമാരെ സൃഷ്ടിച്ചു പലവിധം
തൻകരത്തിന്റെ കൗശലമൊക്കവേ
സംഘടിപ്പാനൊരുത്തിയെ തീർക്കണം.

തിങ്കൾബിംബത്തിനുള്ളൊരു സാരവും
പങ്കജങ്ങളിലുള്ളൊരു സാരവും
മുല്ലമൊട്ടുകൾക്കുള്ളൊരു സാരവും
† നല്ല പല്ലവങ്ങൾക്കുള്ള സാരവും,

നീലമേഘങ്ങൾക്കുള്ളൊരു സാരവും
മാലതീകുസുമത്തിന്റെ സാരവും 324
നീലപക്ഷ്മളത്തിന്റെ സാരവും
ബാലകോകിലംതന്നുടെ സാരവും,

താലജാലഫലത്തിന്റെ സാരവും
ആലിലയ്ക്കുള്ളൊരാകൃതിസാരവും
സ്ഥൂലരംഭായുഗത്തിന്റെ സാരവും
ചാലവേ പുളിനത്തിന്റെ സാരവും

---

1. ചെയ്താലും-ഖ. * *ഈ രണ്ടുവരികൾ 'ഖ' പാഠത്തിൽ ഇല്ല
† തുടങ്ങി 8 വരികൾ 'ക' പാഠത്തിൽ ഇല്ല.

പരമശിവന്റെ പദാംബുജയുഗളും
പരിചൊടു മനസി നിനച്ചുനിനച്ചഥ
പരമാനന്ദപയോനിധിതിരകളി-
ലവിരളമിളകിന കളി കളി കളുതാൻ,

മനസിജതനു പുനരണഞ്ഞുമെല്ലാ-
മനവരതം നിനവോടു വസിച്ചു 384
ഘനതരമുപരി വരുന്ന സുഖങ്ങളി-
ലനവധിരസമൊടു മംഗലമഖിലം.

കാമദഹനം എന്ന രണ്ടാം പാദം സമാപ്തം.

---

## മൂന്നാം പാദം

തിങ്കൾമൌലിതന്നകതളിരകത്തിൽ[1]
പങ്കജാക്ഷന്റെ സംഹാരം കാൺകയാൽ
അംഗജന്റെ വിലാസങ്ങളും കൂടാതെ
സംഗമാഗ്രഹമുണ്ടാകയില്ലുള്ളം[2].

ആയതുമൂലമിക്കാലമെന്നുടെ
കായസൌന്ദര്യംകൊണ്ടെന്തു?[3] കിം ഫലം?
നായകൻ നമ്മെ പാണിഗ്രഹണം ചെയ്വാ-
നായവന്നനുരാഗമില്ലെന്നാകിൽ,

കണ്ണില്ലാത്ത പുരുഷന്റെ മുൻഭാഗേ[4]
കാമിനീടെ[5] കടാക്ഷങ്ങളെപ്പോലെ
കർണ്ണം കേളാത്തവന്റെ പുരോഭാഗേ
കരുവീണാപ്രയോഗത്തെപ്പോലെയും, 12

---

1. തരി-ക. 2. ദുർഗ്രഹം-ഗ. 3. കൊണ്ടെന്തു ഫലമില്ല-ക,ഗ. 4. മുമ്പിലെ-ഗ.
5. നിന്റെ-ഖ.

ചണ്ഡമാകിന കാനനമദ്ധ്യത്തിൽ
ചന്ദ്ര[1]പാദപ്രകാശത്തെപ്പോലെയും
ശബ്ദാൎത്ഥങ്ങളറിയാത്തവന്മുമ്പിൽ
ശാസ്ത്ര[2]വാക്യപ്രയോഗത്തെപ്പോലെയും,

സൂത്രാൎത്ഥങ്ങൾ ഗ്രഹിക്കാത്തവരോട്
സൂക്ഷ്മ[3]തത്ത്വവിചാരത്തെപ്പോലെയും
കാമഭംഗന കാന്തന്മാരോടുള്ള
കാമിനീജന[4]സംഗമം നിഷ്ഫലം.

ഇന്നുതന്നെ തപസ്സു തുടങ്ങുന്നു-
ന്നെന്നുരച്ചു പുറപ്പെട്ടു പാർവ്വതി
ഇന്ദുശേഖരസ്വാമിക്കു കാരുണ്യ-
മെന്നൊരു നാളിലെങ്കിൽ ഭവിക്കണു, 24

അത്രനാളും തപസ്സുചെയ്യുന്നുടെ
ഗാത്രശോഷണം ചെയ്യുന്നുണ്ടു ഞാൻ.
പെട്ടന്നിങ്ങിനെ കല്പിച്ചുറച്ചുടൻ
പട്ടു വസ്ത്രം വിഴുത്തുകളഞ്ഞൊരു[5]
വല്ക്കലം കൊണ്ടുടുത്തു തൻകൊപ്പുകൾ
കങ്കണങ്ങഴിച്ചു വെച്ചാരവൾ
കേശപാശം പിരിച്ചു ജടയാക്കി
ക്ലേശം കൂടാതെ മെല്ലെപ്പുറപ്പെട്ടു.
കാനനം പുക്കു താനും സഖിമാരും
സ്നാ[6]നവും ചെയ്തു ഗംഗാജലംതന്നിൽ
ധ്യാനത്തിന്നൊരു ഭംഗം വരാതുള്ള
സ്ഥലം നോക്കിയടിച്ചു തളിച്ചുടൻ 36

---

1. അരം-ശ. 2. പാദപ്പു-ഖ,ശ.
3. സൂക്ഷ്മങ്ങളറിയാത്ത വി-ഖ. 4. വിഷമം-ക. 5. ഞൊരവൾ-ഖ
6. സ്നാനം ചെയ്തവർ-ശ.

പൎണ്ണശാലയും കെട്ടിയങ്ങിനാകി
സപൎണ്ണവൃക്ഷങ്ങൾകൊണ്ടു വഴിപോലെ
നീലകണ്ഠസ്വരൂപത്തെ ധ്യാനിച്ചു
നീലവേണി തപം തുടങ്ങീടിനാൾ.

ബാലചന്ദ്രനും[1] ഗംഗാ ഭുജംഗവും
ചാലവേ ചാരുചെഞ്ചിടാഭാരവും
ഫാലനേത്രൻകപോലസ്ഥലങ്ങളിൽ
ലോലമാകിന കുണ്ഡലീകുണ്ഡലം,

ചില്ലിവല്ലി സുനാസാപുടം നല്ല
പല്ലവാധര[2]മന്ദസ്മിതങ്ങളും
സോമസൂൎയ്യവിലോചനയുഗ്മവും
സോമബിംബ[3]സമമാം തിരുമുഖം,

കാളകണ്ഠൻതിരുഗളംതന്നിൽ
വ്യാളഹാരവും ഭൂതിവിലേപനം
തൃക്കൈ നാലിൽ മൃഗവും പരശുവും
ചൊൽക്കൊണ്ടീടും വരദാഭയങ്ങളും,

നാഭീരന്ധ്രമുദരം കടിതടം
ശോഭയുള്ള പുലിത്തോലുടയാട
ചാരുചഞ്ചലകാഞ്ചീഭുജംഗവും
ഊരുകാണ്ഡങ്ങൾ ജംഘായുഗങ്ങളും,

സൎവ്വമഞ്ജീരമഞ്ജുപദാംബുജം
തല്ലരാഗവുമേറ്റം മനോഹരം
ഇപ്രകാരംതൽകേശാദിപാദാന്തം
സുപ്രസന്നം സുഖപ്രദമുത്തമം

1. ഗംഗയും ഭോഗവും ഖ,
2. ലം-ഖ,ഗ. 3. സമമാം തിരുമുഖം-ഖ,ഗ.

ത്രിപുരാന്തകൻതന്നുടെ വിഗ്രഹം
ഉൾപ്പൂവിങ്കലുറപ്പിച്ചു പാർവ്വതി
ഘോരമാകും[1] നിയമം തുടങ്ങിനാ–
ളാരുമോർത്താൽ വരുത്താവതല്ലിതും.

ശീതകാലം[2] കഴുത്തോളം വെള്ളത്തിൽ
വീതസന്ദേഹം നിന്നു തപം ചെയ്യും
വേനൽക്കാലത്തു പഞ്ചാഗ്നിമദ്ധ്യത്തിൽ
ഉത്തനമെന്ന്യേ വസിച്ചരുളീടുന്നു.

വർഷകാലേ പുറത്തൊരു പാറമേൽ
വർഷധാരയുമേററു വസിച്ചീടും
പർണ്ണം കൂടെ ഭുജിപ്പായ്കകാരണാൽ
* വർണ്ണനീയമപർണ്ണയെന്നുള്ള പേർ. 72

സ്വർണ്ണം പോലെ തപിക്കുമ്പോളേററവും
വർണ്ണശോഭ ശരീരത്തിനുണ്ടായി
ഇപ്രകാരം തപം ചെയ്തു കാനനേ
സുപ്രസാദേന വാണരുളീടുന്നു.

ശൈലപുത്രിടെ[3] ഭാവം പരീക്ഷിപ്പാൻ
കാലവൈരി പുറപ്പെട്ടു മെല്ലവേ
ബ്രഹ്മചാരിശരീരത്തെ കൈക്കൊണ്ടു
വെണ്മയോടെ തപോവനം പ്രാപിച്ചു.

പർണ്ണശാലയിൽ വന്നു കടക്കുന്ന
വർണ്ണിയെക്കണ്ടു[4] നേരത്തപർണ്ണയും
അർഘ്യപാദ്യാദികൊണ്ടാശു[5] പൂജിച്ചു
സൽകരിച്ചുടനതി വണങ്ങിനാൾ. 84

---

1. തപം തുടങ്ങിനാൾ–ഖ,ഗ. 2. കാലേ–ഖ,ഗ,
* ഈ രണ്ടു വരികൾ 'ഖ' പാഠത്തിൽ ഇല്ല.
3. പുത്രിതൻ ഖ, ഗ. 4. നേരമപർണ്ണയും ഖ. ഗ. 5. കൊണ്ടുടൻ ഖ, ഗ,

വന്ദിതാനനുരചെയ്തു സാദരം
വന്ദനീയഗുണേ! ശൃണു പാർവ്വതി!
[1]ബാല്യകാലേ തപസ്സു തുടങ്ങുവാൻ
മൂലമെന്തെന്നുരചെയ്ക സുന്ദരി!

ലീലയോടെ സുഖിച്ചു വസിക്കേണ്ടും-
കാലമിങ്ങിനെ ദുഃഖിക്കുന്നതെന്തു്?
ദ്രവ്യമില്ലാത്ത ദുഃഖം[2] നിനക്കില്ല
ദ്രവ്യനല്ലോ നിൻതാതൻ ഹിമവാനും.

നല്ല ഭർത്താവുണ്ടാവാൻ മനോരഥം
തെല്ലുണ്ടെങ്കിലതിനെന്തു വൈഷമ്യം?
ഉർവ്വശീരംഭമേനകയാദിയാം
സർവ്വദേവനിതംബിനിമാരുടെ,

ഗർവ്വമൊക്കെശ്ശമിച്ചിതു സാമ്പ്രതം
പാർവ്വതി! നിന്റെ രൂപഗുണംകൊണ്ടു്
ഏവരുമുള്ള[3] നിനക്കു വശമല്ലാ-
ത്തവനാരുള്ളു[4] ജഗത്ത്രയംതന്നിലും.

കിന്നരന്മാരും കിംപുരുഷന്മാരും
പന്നഗന്മാരും വിദ്യാധരന്മാരും
ചാരണന്മാരും ദേവസമൂഹവും
ശൂരന്മാരുമന്യജനങ്ങളും

ചാരുവാണി! നിൻകാരുണ്യമുണ്ടാവാൻ
പാരം മോഹിച്ചിരിക്കുന്നു പാർവ്വതി!
എന്തിനയ്യോ![5] തപസ്സുകൊണ്ടിങ്ങനെ
ചന്തമുള്ള ശരീരം ക്ഷയിപ്പിപ്പാൻ.

---

1. ബാലത്വേ-ക,ഖ
2. ഖേദം നിനക്കെങ്കിൽ-ഖ, ദുഃഖം നിനക്കെങ്കിൽ-ഗ, 3. നല്ലൊ-ഖ.ഗ.
4. ത്രിലോകം-ഖ,ഗ. 5. ചെയ്തിട്ടരുതേ-ഖ.

ഉഗ്രമാംവ്രതമിളച്ചു വനാന്തരേ
വാണു ദുഃഖിച്ചിടുന്നു വൃഥാതന്നെ
ഇന്നു ഞാൻ തന്നെ പാർവ്വതീകാന്തനായ്
വന്നു സംഭവിക്കേണമെന്നാഗ്രഹം,

മന്നിലുള്ള മഹാജനങ്ങൾക്കെല്ലാം
ഒന്നുപോലെ ഭവിക്കുന്നു സുന്ദരി!
ഏതു ധന്യമനോരഥമിച്ചു നീ വ്രതം
ചെയ്തു പോരുന്ന ചാരുവിലോചനേ!

ഇജ്ജനത്തിനു കേൾക്കത്തക്കതോ?
ലജ്ജകൊണ്ടു പറഞ്ഞുകൂടായ്കയോ?
സജ്ജനം കേട്ടാലന്തരമുള്ളതോ?
ദുർജ്ജനങ്ങൾ ദുഃഖിക്കുമെന്നുള്ളതോ?

എന്തുകൊണ്ടു പറവാൻ മടിക്കുന്നു
മന്ദഗാമിനി! പർവ്വതകന്യകേ!
എന്തെന്നാകിലുമെന്നോടുരചെയ്താ-
ലേതും ദോഷം വരാനില്ല നിർണ്ണയം.

കണ്ടപ്പോൾത്തന്നെ വിശ്വാസമെന്നുള്ളി-
ലുണ്ടായ്വന്നു വിശേഷിച്ചുമിന്നിപ്പോൾ
കണ്ണിവാർകുഴലാളേ! നീയും[1] ഞാനും
രണ്ടല്ലെന്നും ധരിച്ചുകൊള്ളേണമേ.

ഇത്തരം ബ്രഹ്മചാരിതൻ ഭാഷിതം[2]
ചിത്തരംഗപ്രസാദേന[3] കേട്ടവൾ
ഉത്തരം പറവാൻ[4] തന്റെ തോഴിയെ
സത്വരം ദൃഷ്ടികൊണ്ടു നിയോഗിച്ചു

1. ഞാനും നീയും-ശ. 2. വാക്യം-ച. 3. ചിത്തമോദ്യ-ശ. 4. ചൊ-ച.

വഞ്ചിയൊട്ടുമെ ചെയ്യ സഖിതാനം
വഞ്ചിപ്പാനിങ്ങു വൈദഗ്ദ്ധ്യ[1]മില്ലെടോ!
അത്രമാത്രം [2]കഥിക്കാമതുകൊണ്ടു
മിത്രമാം നീ പ്രസാദിച്ചുകൊള്ളേണം.

[3]നാരികൾക്കു ദുരാഗ്രഹമുണ്ടെന്നു
പാരിലൊക്കെ പ്രസിദ്ധമീ സംസാരം
അന്തരമോർത്താൽ വരുന്നതാവൊന്നല്ലാരതാ–
രാരംഭമിക്കുമാരിക്കു സാമ്പ്രതം

മാരവൈരിയാകുന്ന ഭഗവാന്റെ
ഭാര്യയാകുവാനിവൾക്കാഗ്രഹം
നിർദ്ധനന്മാർ മന്നരാജ്യഭോക്താക്കൾ
അർദ്ധരാജ്യം കൊതിക്കമാറില്ലല്ലൊ. 144

വർദ്ധിക്കുന്ന വലിപ്പത്തിന്നാഗ്രഹം
അർത്ഥിക്കുന്നവൻ ഭോഷനെന്നേ വരൂ
സാധിച്ചീടുമോ തന്റെ മനോരഥം
ബോധിച്ചീടുമോ ദേവൻ മഹേശ്വരൻ.

എന്നാലുള്ളോരു വിചാരമിവൾക്കില്ല
തന്നുള്ളത്തിലെ മോഹം [4]പെരുകയാൽ
* താനാരെന്നും മഹേശനാരെന്നും
* താനേ ചിന്തിപ്പാനാളല്ലാതാകയാൽ.

ജ്ഞാനമൂർത്തബ്രഹ്മസ്വരൂപത്തെ
ധ്യാനംകൊണ്ടു വിലോകനം ചെയ്യിവൾ

1. മിഥ്യ കേൾ-ഖ,ഗ. 2. പറയാമെ-ഖ,ഗ. 3. മാർക്കു-ഖ,ഗ
4. മുറ്റുകയാൽ-ഖ.ഗ.
* ഈ രണ്ടുവരികൾ 'ഗ'പാഠത്തിൽ ഇല്ല.

ആശ്ലേഷാദിസുഖംകൊണ്ടു മോദിക്കും
വിശ്ലേഷത്തെ വിചാരിച്ചു [1]ഖേദിക്കും. 156

ഭ്രാന്തുതന്നെപ്പിടിച്ചുവെന്നല്ലാതെ
ഭ്രാന്തിയുണ്ടാകും കാണുന്നവർക്കെല്ലാം
കാമദേവൻ പ്രയോഗിക്കും[2] സായകം
വാമദേവന്റെ ഹുംകാരംകൊണ്ടഹോ!

തെററിപ്പോന്നിങ്ങിവളുടെ ദേഹത്തിൽ
തെറെറന്നാണു തറച്ചു[3] കനക്കവേ.
അന്നുതൊട്ടതികഷ്ടമായ് വന്നിതു
കന്നിൻമാതിന്റെ വൃത്താന്തമൊക്കവേ.

കതിയിട്ടു മുളപ്പിച്ച വൃക്ഷങ്ങൾ
പൂത്തുകാച്ചു തഴച്ചിതാ നില്ക്കുന്നു
കന്നിൻമാതിൻമനോരഥവൃക്ഷങ്ങൾ
[4]ഇന്നും പൂത്തതും കാച്ചതു[5]മില്ലഹോ! 168

അന്തകാരിക്കു കാരുണ്യമില്ലാഞ്ഞോ–
ലെന്തു ചെയ്യുന്നു ഞങ്ങൾ കുമാരകാ!
ഇപ്രകാരം സഖിയുടെ വാക്കുകൾ
വിപ്രബാലൻ വിരവോടു കേട്ടവൻ,

സപ്രഹാസം പറഞ്ഞു തുടങ്ങിനാൻ
ഇപ്രസംഗം പരമാർത്ഥമെന്നാകിൽ
ഇപ്രയാസം പഴുതേ നിനക്കെടോ!
സുപ്രസന്നസ്വരൂപിണി! പാർവ്വതി!

1. ഖേദ–ക. 2. പ്ര–ഖ
3. ണ–ക,
4. ഒന്നും–ഗ. 5. മില്ലഹോ!–ഖ,ഗ

അപ്രിയം നിനക്കുണ്ടാകയില്ലെങ്കിൽ
ദുഷ്ടബോധം പറഞ്ഞു ശമിപ്പിക്കാം.
കാമദേവനെക്കണ്ണിലെരിച്ചോരു
വാമദേവനെക്കാംക്ഷിക്കും[1] പെണ്ണുങ്ങൾ, 180

ക്ഷിതിപാതാളസ്വർല്ലോകങ്ങളിൽ
നാമൊരേടത്തും കേട്ടറിയുന്നീല.
എത്രതന്നെ മഹാവൃദ്ധനദ്ദേഹം
ഗോത്രമേതെന്നുമാർക്കുമറിവില്ല.

നേത്രം മൂന്നഞ്ചു വക്ത്രമുടയോരു
ഗാത്രം പാരം വികൃതമെന്നോർക്ക നീ
ഇവ ചാമ്പലും പാമ്പുമലങ്കാരം
വമ്പുലിത്തോലുമെല്ലാം കപാലവും,

ചെമ്പിച്ചുള്ളോരു ജടയിലകപ്പെട്ടോ-
രമ്പിളിക്കല കൂടെ നിറം കെട്ടു
മുണ്ടു കൗപീനമെന്നിവ കൊള്ളുവാൻ
രണ്ടു കാശതിനർത്ഥമവനില്ല. 192

കണ്ട കാട്ടിൽ ചുടലക്കളങ്ങളിൽ
കണ്ട വേതാളഭൂതങ്ങളുമായി
നൃത്തമാടിയിന്നു നടക്കുന്ന
കൃത്തിവാസാവെക്കാന്തനാക്കീടുവാൻ,

മുറമിഗ്ഗിരികന്യകയ്ക്കെന്നിയേ
മറ്റൊരുത്തിക്കുമാ[2]ഗ്രഹമില്ലിപ്പോൾ
കുങ്കുമച്ചാറണിഞ്ഞു വിളങ്ങുംനിൻ
കൊങ്ക രണ്ടിനും വെണ്ണീറെപ്പോഴും

1. കാമിക്കു.—ഖ,ഗ.
2. ആരാൾ-ഖ,ഗ.



സംക്രമിപ്പിപ്പാനുള്ളോരു[1] സന്നാഹം
പങ്കജാക്ഷി! നിനക്കു ഉചിതമല്ല
ശങ്കരന്റെ മഹിഷിയായിട്ടും[2] നാം
സങ്കടങ്ങൾ പലതും സേവിച്ചീടും.
ശങ്കയില്ല കലസ്സ് ജനത്തിന്റെ
സംഘത്തിൽ കൂടെ കൂടുവാൻ വൈഷമ്യം.
ബ്രഹ്മാവിന്റെ മൂർദ്ധാവറുക്കയാൽ
ബ്രഹ്മഹത്യ ഭവിക്കനിമിത്തമായ്,
ബ്രാഹ്മണന്മാരിലാരും ശിവന്റെ
നിർമ്മാല്യത്തെപ്പരിഗ്രഹിക്കുന്നില്ല
ഉര നിന്നും നല്ല വസ്ത്രമെടുപ്പാനും
നാണിയത്തിനു[3] കോപ്പിട്ടിരുന്നാലും,
പാണിയിൽ പണ്ണുവിശമുണ്ടാവാനും
പ്രാണനാഥന്റെ പക്ഷികൊണ്ടു വശ്ശ.
താനുണ്ണാതൊരു തേവരെസ്സേവിച്ചാൽ
തന്വംഗി! നിനക്കെന്തു ലഭിക്കുമോ ?

പുള്ളിക്കുംവസനമായുള്ളവൻ
വസ്ത്രദാനത്തിനാളാകുമോ[4] ശിവൻ
[5]ബാലകർക്കും വയസ്സായ കാളമേ-
ലേറുവാനോ നീയാഗ്രഹിച്ചീടുന്നു ?

ആറുചൂടുന്ന ദേവങ്കൽ ചൈത്ര്യം
കൂറുണ്ടാവാൻ നിനക്കെന്തു കാരണം ?
കാളകണ്ഠനെക്കാമിപ്പതൊട്ടുമേ
കോളല്ലെന്നു നമുക്കിഹ തോന്നുന്നു.

---

1. മിപ്പാനുള്ളോരു—ഖ. 2. യായിട്ടെല്ലാം—ഖ.
3. യത്തിനും കോപ്പിട്ടിരിപ്പാനു —ഖ,ഗ.
4. കാമാൽ—ൻ—ഖ. 5. തോര—ഖ,ഗ.

പാരുഷ്യംകൊണ്ടു ശിക്ഷമററീടുവാ-
നാളല്ലേതും നീയദ്രികുമാരികേ !
ശൂലിനിന്ദകളീവണ്ണം കേട്ടപ്പോൾ
സംഭൂതക്രോധകമ്പിതഗാത്രിയായ്,

മാനനഭ്യംതിഴിതരളി മന്ദഹാസി
താനേ കിഞ്ചിൽ പറഞ്ഞുതുടങ്ങിനാൾ :—
ചോദ്യം ഭേദത്തെബ്ബലം പറയാതെ
പോക നീയശ്ശുദ്ധവിപ്രകുമാരക !

ഏതു നിന്നോടു ചോദിച്ചു വൃത്താന്തം
സാരബോധമില്ലാത്ത കിശോരക !
വിശ്വത്തെ [1]സൃഷ്ടിക്കുന്നതു ശിവൻ
വിശ്വരക്ഷണം ചെയ്യുന്നതും ശിവൻ.
[2]വിശ്വസംഹാരിയാകുന്നതും ശിവൻ
* വിശ്വസമ്പൂർണ്ണനാകുന്നതും ശിവൻ
[3]ആധിപത്യത്തിന്നിരിപ്പിടമാകുന്നോ-
രീശ്വരന്റെ പരമാർത്ഥതത്വത്തെ,

ശാശ്വതബ്രഹ്മവാദിജനങ്ങൾക്കും
ശാസ്ത്രികൾക്കുമറിവാനെളുതല്ല.
നിർദ്ധനനെന്നും നിഷ്ക്കരുണനെന്നും
വൃദ്ധനെന്നും ദുഷിക്കുന്ന നിന്നുടെ,

ബുദ്ധിവൃദ്ധിക്കു ശുദ്ധിയില്ലേതുമേ
വർദ്ധിക്കുന്ന ജളത്വം നിനക്കുള്ളിൽ,
അഷ്ടമൂർത്തിയെ നിന്ദിച്ച ജിഹ്വയെ
പൊട്ടരിക്കേണമവനെന്നാകിലും

1. ഉത്ഭവിപ്പതും—ബ, സ്രവിക്കുന്നതും—ശ. 2, വിശ്വസംഹാരം ചെയ്യുന്നതും—ശ. * ഈ വരി 'ഖ' പാഠത്തിലില്ല 3, ഐശ്വര്യത്തി—ഖ,ശ.

കഷ്ടം! നിന്നുടെ ധിക്കാരമിക്കാലം,
നഷ്ടമാവാനടുത്തു നിന്നായുസ്സും.

ദുസ്സാമർത്ഥ്യം പറയാതെ പോയാലും
ദുസ്സഹഭാവമിവിടെത്തരമല്ല. 252
സൽസ്വഭാവപ്രഭാവം[1] തപോവനം
സജ്ജനങ്ങൾക്കേ സഞ്ചരിച്ചീടാവൂ.

ഞാനുമെൻറ സഖിമാരും പോകുന്നു
കാനനത്തിനു വിസ്താരമുണ്ടല്ലോ.
ജ്ഞാനമില്ലാത്ത നിന്നോടു ശാസിപ്പാൻ
സ്ഥാനമിങ്ങില്ല വല്ലതും ചൊൽക നീ."

ഇപ്രകാരമെതിർ[2]ചെയ്തു പാർവതി
നൽപ്രദേശമുപേക്ഷിച്ചു പോവാനായ്
ക്ഷിപ്രമങ്ങെഴുന്നേറ്റോരനന്തരം
സുപ്ര[3]സാദം പ്രകാശിച്ചു ശങ്കരൻ.

ചന്ദ്രഭൂഷണമിന്ദ്രിയതോഷണം
മന്ദഭാഷണമംഗജശോഷണം, 264
ഭൂതി[4]ഭൂഷണം ഭൂതഗണേഷണം
വീതദൂഷണം വൈരിവിഭീഷണം,

ദിവ്യരൂപം ധരിച്ചു മഹേശ്വരൻ
ദിവ്യകന്യകാരത്നമേ![5] നില്ലെടോ!
മല്ലലോചനേ! എന്നാലും നിന്നുടെ
വല്ലഭൻ ചന്ദ്രശേഖരനേഷ ഞാൻ.

പല്ലവാധരി! നിൻറ മനോധൈര്യം
തെല്ലുനേരം പരീക്ഷിപ്പാൻ വന്നു ഞാൻ
പ്രീതനായി ഞാൻ നിൻറ തപസ്സിനാൽ
ക്രീതനായി ഞാനളികമാരികേ!

---

1. തൽസ്വഭാവംപ്രധാനം—ക. 2. മുരചെയ്തു—ത.
3. സൽപ്ര—ക. 4. ത—ക. 5. കന്മണമന്നില്ല—ഖ.

പാതിവ്രത്യബലംകൊണ്ടു നീയെന്റെ
പാതിദേഹം പകുപ്പിച്ചു മേടിക്കും 376
ഭക്തന്മാർക്കു ശരീരത്തെപ്പോലും ഞാൻ
മത്തനാകുന്നു[1] ദേഹമെന്നോർത്താലും[2].

സക്തനാമെന്നെസ്സമ്മാനിച്ചീടണം
മുക്തസന്ദേഹമാലിംഗനംകൊണ്ടു
എന്നരുൾചെയ്തു കുന്നിന്മകളുടെ
മുന്നിൽച്ചൊന്നാനു മുഗ്ദ്ധേന്ദുശേഖരൻ,

ശോണപങ്കജംപോലെ മനോഹരം
പാണിപങ്കജം[3] മെല്ലെപ്പിടിച്ചപ്പോൾ
നാണംപൂണ്ടു മുഖാംബുജം താഴ്ത്തി നി-
ന്നേണലോചനയാകുന്ന പാർവതി,
ദൃഷ്ടികൊണ്ടു സഖിയെ നിയോഗിച്ചു
ധൃഷ്ടയാമവൾ വന്ദിച്ചുരചെയ്തു:- 388

"ശൈശവേ തന്നെ സംഭാവിച്ചീടുന്ന
ദൈവഭക്തിക്കു[4] സാഫല്യമിന്നിപ്പോൾ,
സിദ്ധമായ്വന്നു മുഗ്ദ്ധേന്ദുശേഖര!
ബദ്ധപ്പാടിനി വേണ്ട ഭഗവാനേ!
താതമാതാക്കന്മാരെ ഗ്രഹിപ്പിച്ചാൽ
ഏതും വൈഷമ്യം കൂടാതെ കല്യാണം,
സാധിപ്പിച്ചീടുമെന്നാലവർകളെ
ബോധിപ്പിച്ചീടവേണം വിരവോടെ.
ഇപ്പോൾ ഞങ്ങളെ പോകയക്കേണം[5]
തൃപ്പുരാന്തക! നാഥ! നമസ്കാരം."

---

1. മദ-ഖ,ഗ. 2. മന്നേൾ നീ-ഗ.
3. പല്ലവം-ക. 4. ഭക്തി-ഗ. 5. ശില-ഖ,ഗ.

(മട്ടുമാറി)

ഗിരിവരമകളുടെ ഹൃദയമറിഞ്ഞൊരു
ഗിരിവരഭഗവാനാകിയ ഭഗവാൻ 300
സരസിജദലചലമിഴി[1]മണിയാളൊടു
സരസമുവാച സദാശിവനേവം:—
*പർവ്വതരാജകുമാരി! സുശീലേ!
*പരിണതഗുണഗണശാലിനി! ബാലേ!
സർവ്വനിതംബിനിമാരടികൂപ്പും
സമുചിതവരതനു! നനു ശൃണു വാചം.
പർവ്വതവരനുടെ മാനസമറിവാൻ
പരിചൊടു ഞാനിനി മാനിനിമൗലേ!
സർവ്വതപോധനകുലപതിമാരാം
സപ്തർഷികളെ നിയോഗിക്കുന്നേൻ.
സമ്പ്രതി നീയും തവ സഖിമാരും
സപദി പുരംപ്രതി ഗമനം ചെയ്കിൽ 312
സമ്പ്രതി വന്ന മനോരഥനാം ഞാൻ
സമുദിതമാനസനായീടുന്നു.
നമ്മുടെ രജതമഹാഗിരിഭവനേ
നലമൊടു ഗമനം ചെയ്തീടുന്നേൻ.
മന്മഥരിപുഭഗവാനിതി വിരവൊടു
മതിമുഖിമണിയൊടു യാത്ര പറഞ്ഞഥ,
തത്ര തിരോഹിതനാകിയ സമയേ
തരുണീകുലമണി ഗിരിവരമകളും
തന്നുടെ സഖിമാരോടിടകൂടി
തരസാ ഗിരിവരപുരിയിലണഞ്ഞു.

---

1. മണിമിഴി—ക.
* ഈ രണ്ടു വരികൾ 'ക' 'ഖ' മാതൃകകളിൽ ഇല്ല.

ചന്ദ്രശിഖാമണിഭഗവാൻതന്നുടെ
ചരണസരോരുഹയുഗളമുദാരം 324
തന്നുടെ മനസി നിനച്ചു നിനച്ചഥ
തരുണീ മനോഭവതാപമിയന്നു.

തച്ചരിതാമൃതമാത്തു സുഖിച്ചും
തരുണസുധാകരമധുരമുഖീ നിജ
മന്ദിരസീമനി വാണരുളുന്നു
മലമകളും സുഖമൊടു മംഗലമഖിലം.[1]

പാർവ്വതിയുടെ തപസ്സ് എന്ന മൂന്നാം പാദം സമാപ്തം.

---

## നാലാം പാദം

[2]ശ്രീമഹാദേവസ്വാമി വിരവോടെ
ശ്രീകൈലാസം പ്രവേശിച്ചു [3]സാദരം
മാമുനീന്ദ്രന്മാരേഴു ജനത്തെയും
താമസിക്കാതെ[4] സഞ്ചിന്തനം[5] ചെയ്തു.

സപ്തയോഗീന്ദ്രന്മാരും പുറപ്പെട്ടു
സപ്രമോദമരുന്ധതീദേവിയും
സത്വരം വന്നു കൈലാസപർവ്വതേ
സത്തപോവാന്മാർ വണങ്ങി മഹേശനെ.

സൽകുലീനന്മാരാകും മുനികളെ
സൽകരിച്ചു വഴിപോലെ ശങ്കരൻ
ഉൾക്കമലത്തിലുള്ളൊരു കാമിത–[6]
മൊക്കവേ മുനിമാരോടരുൾചെയ്തു:— 12

---

1. മ–ക. 2. ശ്രീമഹാദേവസ്വാമിപരം–ഖ. 3. തന്നുടെ –ഗ. 4. യാ–ക.
5. ചിന്തനംചെയ്തുടൻ–ഗ. 6. കാംക്ഷിത –ഖ.

പുത്രനാകൻ നമുക്കെ ജനിക്കാത്തു
വൃത്രവൈരിക്കും ദേവകളങ്ങൾക്കും
ശത്രുദാനവധിക്കാരമിക്കാലം
എത്രയും പാരം വൎദ്ധിച്ചിരിക്കുന്നു.

ദാരകൻ മമ ജാതനായെങ്കിലേ
താരകാസുരനിഗ്രഹം സാധിപ്പൂ.
ദാരകൎമ്മത്തെ നമ്മെക്കൊണ്ടായവർ
പാരാതെ കണ്ടു ചെയ്യിപ്പാനായിട്ടു,

സൎവ്വകാലം[1] പ്രയത്നത്തെച്ചെയ്യുന്ന
ഗീൎവ്വാണന്മാരുമിന്ദ്രൻ[2] വിധാതാവും.
പാൎവ്വതിയുടെ ജാതകം നന്നെപ്പോൽ
പൂൎവ്വപുണ്യമനന്യകയ്ക്കുണ്ടെപ്പോൾ. 24

ചേൎച്ച്യുണ്ടു പലവസ്തു ചിന്തിച്ചാൽ
ചാൎച്ച്യും നന്നു ശൈലേന്ദ്രനോടിപ്പോൾ
അഷ്ടവട്ടത്തിനുള്ളിൽ വിവാഹവും
താഴ്ച്ചകൂടാതെ സാധിപ്പിച്ചീടണം.

കേളിയുള്ള മുനീന്ദ്രന്മാർ നിങ്ങളും
വേളിസംസാരത്തിന്നു സമൎത്ഥന്മാർ
ധന്യനാമചലാധീശനെക്കൊണ്ടു
കന്യകാദാനം ചെയ്യിക്കണം നിങ്ങൾ.

കല്യാണത്തെക്കഴിപ്പിപ്പാനുത്സാഹം
നല്ലനാരികൾക്കേറ്റമുണ്ടാസ്ഥയും
എന്നുള്ളകൊണ്ടരുന്ധതീദേവിയും
വന്നതെത്രയും നന്നായി സാമ്പ്രതം. 36

1. ശ്രമമൊ-ശ. 2. ന്ദ്രനും ധാതാവും-ശ.

എന്നാലൊട്ടുമേ താമസം കൂടാതെ
ചെന്നു ചൊല്ലി പറഞ്ഞു സമയവും
നിങ്ങൾതന്നെ കഴിച്ചിങ്ങു പോരണം
മംഗലം[1] ഫലമിതപ്പോൾ പുറപ്പെട്ടാൽ.

എന്നതു കേട്ടു സപ്തമുനീന്ദ്രന്മാർ
ചന്ദ്രചൂഡനെ വന്ദിച്ചു സാദരം
വ്യോമമാർഗ്ഗേണ യാത്ര തുടങ്ങിനാർ
താമസിയാതവരൗഷധീപുരിയും.

[2] ഔഷധീശപ്രകാശന്മാരദ്രിത-
ന്നൊരൗഷധീപ്രസ്ഥമെന്നുള്ള മന്ദിരേ
തൽക്ഷണം ചെന്നകപ്പുക്ക നേരത്തു
സൽക്കരിച്ചു ഹിമവാനുമാര്യയും.

ഹേമപീഠങ്ങൾ തോറും വസിപ്പിച്ചു
മാമുനീശ്വരന്മാരെ വഴിപോലെ
സാദരപൂർവം നമസ്കാരവും ചെയ്തു
കാമഗന്മാരോടേവമുരചെയ്തു:—

സ്വാഗതം സപ്തമാമുനിശ്രേഷ്ഠരേ!
യോഗതൽപരന്മാരായ നിങ്ങളെ
ഭാഗധേയംകൊണ്ടിങ്ങിനെ ദർശിപ്പാൻ
യോഗം വന്നു നമുക്കിന്നു നിശ്ചയം.

ഞാനുമെന്റെ മകളായ ഗൗരിയും
മേനയാമെന്റെ ധർമ്മദാരങ്ങളും
ദാസദാസന്മാരാകും ഭവാന്മാർക്കു
ദാസന്മാരെന്നറിഞ്ഞുകൊള്ളേണമേ.

---

1. ഫല-ശ.
2. ഔഷധീശന്മാരദ്രിതന്നൗഷധീ
പ്രസ്ഥമെന്നുള്ള മന്ദിരേ തൽക്ഷണം
ചെന്നകം പുക്കനേരത്തു സാദരം-ഖ.

ഋഷിമാന്മാർ മഹീധ്രനികേതനം
ശുദ്ധമാക്കുവാൻ വന്നതും വിസ്മയം!
എന്തിതിന്നൊരു കാരണമെന്നതും
ഹന്ത! നിങ്ങളരുളിച്ചെയ്തീടണം.

എന്നതുകേട്ട[1]രുൾചെയ്തു യോഗികൾ,
വന്നതിന്നുള്ള കാരണം കേട്ടാലും
ചന്ദ്രചൂഡന്റെ ശാസനംകൊണ്ടിപ്പോൾ
മന്ദിരേ തവ വന്നിതു ഞങ്ങളും,

പർവ്വതേശ്വര! നിന്നുടെ പുത്രിയാം
പാർവ്വതിയെ വിവാഹം ചെയ്തീടുവാൻ,
സർവ്വലോകാധിനായകനാകുന്ന
ശർവ്വനേവമഭിലാഷമെത്രയും. 72

നിർവ്വിളംബമക്കർമ്മം വഴിപോലെ
നിർവ്വഹിക്കണം നിന്റെ മനസ്സോടെ
സർവ്വദേവന്മാർക്കഗ്രേസരൻ ശിവൻ
പർവ്വതങ്ങളിലഗ്രഗണ്യൻ ഭവാൻ.

സർവ്വസമ്മതമായുള്ള സംബന്ധം
സർവ്വഥാ നിങ്ങൾ തമ്മിൽ മനോഹരം
കണ്ടുകൊൾക ഗിരീശനെന്നുള്ള പേർ
രണ്ടുപേർക്കും പ്രസിദ്ധമല്ലയോ.

പണ്ടുതന്നെ വി[2]ചാരിക്കിലായതു-
കൊണ്ടു തന്നെ ഭവിക്കുന്നു സംബന്ധം.
[3]കണ്ഠകാളന്റെ കാരുണ്യമുണ്ടായാൽ
കണ്ടമെന്നിയേ നിന്റെ വിഭൂതികൾ, 84

1. ട്ടരചെയ്തു—ഖ,ഗ.
2. വിചാരിച്ചിരിക്കയാൽ കണ്ടുതന്നെ—ഗ.
3. കാളകണ്ഠന്റെ—ഖ,ഗ.

വേണ്ടുവോളമുടനന്ദൻ വർദ്ധിക്കും
വേണ്ട സന്ദേഹം പുത്രിയെ നൽകുവാൻ
സോമചൂഡൻ ഭഗവാൻ ഭവാനുടെ
ജാമാതാവായി വന്നു ഭവിക്കുമ്പോൾ,

[1]മുന്നമുന്നതനെന്നാകിലും ഭവാൻ
ഉന്നതന്മാരിലുന്നതനായ്‌വരും.
ഇത്ഥമുള്ള മുനീശ്വരന്മാരുടെ
ഉക്തി കേട്ടു പ്രസാദിച്ചു പർവതം,

ഉത്തരംഗിതചിത്തകുതൂഹലാൽ
[2]ഉത്തരം പുനര[3]േവമരുൾചെയ്തു:–
വിശ്വനായകനെന്നുടെ പുത്രിയെ
വിരവിൽ വേൾപ്പാനഭിലഷിച്ചീടുന്നു. 96

വിശ്വസാക്ഷികൾ നിങ്ങൾ മുനീന്ദ്രന്മാർ
വിഗതസംശയമുത്സാഹിച്ചീടുന്നു.
ഇപ്രകാരമിക്കാര്യം വരുമെങ്കിൽ
ഇതിനെക്കാൾ ഗുണമെന്തു വരാനുള്ളൂ?

തൽപ്രസാദമെൻപുത്രിയിലുണ്ടെങ്കിൽ
തരുണിമാർകുലമൗലിയതാമിവൾ.
ഇത്രനാളും [4]ജ്ഞാനീശനാം ദേവന്റെ
ഹിതമറിയാതെ മിണ്ടാതിരിക്കുന്നു.

ഇത്രഭാഗ്യമെനിക്കു ല[5]ഭിക്കുമോ?
ഇത്രമാത്രം സുകൃതമെനിക്കുണ്ടോ?
ഇത്രിലോകങ്ങൾക്കെല്ലാമധീശ്വരൻ
ഇവളുടെ ഭർത്താവായിവരുമന്നേരം, 108

---

1. മുന്നമുന്നത–ഖ. 2. സത്വരം–ഗ. 3. ഏവ–ഖ
4. ജ്ഞാനീശന–ഖ,ഗ. 5. ഭവിക്കുമോ?–ഖ,ഗ.

* ഇത്ഥം പോന്നിട്ടു ശൈലേന്ദ്രനോടപ്പോലെ
* ഇനിയൊരന്തരമില്ലെന്നു വന്നീടും
സത്രമാജികൾ വന്നു വണ[1]ങ്ങീടും
* സകലപനാഥൻ മമ ജാമാതാവായല്ലോ.

* മദ്ഭാഗ്യമെനിക്കുമെൻപുത്രിക്കും
മഹിതമാകെയെൻെറ ബന്ധുജനത്തിനും
അല്പം പോലും വികല്പമില്ലിക്കാര്യ-
മതിസുഖേന ലഭിക്കേണം മനോകാമത.

സപ്തർഷിഗിരീന്ദ്രന്മാരിതമരുളിചെയ്തു[2]:—
സപദി സംഭാരം കൂട്ടിക്കൊൾക ഭവാൻ
സപ്തമേ ദിനേ നല്ല മുഹൂർത്തവും
സകലയോഗങ്ങളുമൊക്കവേ സമ്പൂർണ്ണം.

അന്നിവിടെയെഴുന്നെള്ളുമീശ്വരൻ
അതിനു വേണ്ടുന്ന ബന്ധുജനങ്ങളും
ഇന്നു പോകുന്നു ഞങ്ങൾ ഹിമവാനേ!
ഇതി പറഞ്ഞു നടന്നു മുനീന്ദ്രന്മാർ.

കൈലാസാചലം പ്രാപിച്ചു ദിവ്യന്മാർ
കനിവോടെല്ലാമുണർത്തിച്ചു വൃത്താന്തം
കാലാരാതി ഭഗവാനനന്തരം
കളിലാനന്ദമേ[3]റെയുണ്ടായി.

അവ്വാസരമദ്രീശപുത്രിത-
ന്നതിമനോഹരമാനനം കാണാഞ്ഞാൽ
[4]ത്തുവാസരമെന്നിക്കു തോന്നീടും
നിയതമെന്നും നിനച്ചു മഹേശ്വരൻ.

---

* ഈ നാലുവരികൾ 'ക' പാഠത്തിൽ ഇല്ല.
1. ണം—ഗ. 2 മുരചെയ്തു—ഗ.
3. മേറെവുണ്ടായി—ഖ. 4. അവ—ഖ,ഗ

മൗനവും ഖണ്ഡിച്ചു പോകുമിദ്ദിവസങ്ങളിൽ
മുനികളാച്ഛിന്നനാകും ഭഗവാനും
മറ്റുമെല്ലാരുടെ മാനസന്തന്നിലെ
മനചാപല്യമെന്തു പറയുന്നു[2]!

വേളിയാത്രക്കൊരുമ്പെട്ട ശങ്കരൻ
വെളിവിലാശു പുറപ്പെട്ട നേരത്തു
നാളീകാസനനിന്ദ്രാദിദേവകൾ
നരകവൈരിയും നാനാമുനികളും,

ഗന്ധർവന്മാരും വിദ്യാധരന്മാരും
ഗഗനചാരികളെല്ലാരും പുറപ്പെട്ടു
ചന്തമേറീടുമുർവശിയാദിയാം
ചടുലലോചനമാരും പുറപ്പെട്ടു. 144

ശംഖഭേരിപടഹാദി ഘോഷിച്ചു
ശതമഖാദി[3]സുരവൃന്ദമൊരുമിച്ചു
ശങ്കരാ[4]ചലം പ്രാപിച്ചു സാദരം
ശശികലാമൗലിപാദ[5] വണങ്ങിനാർ.

നീലകണ്ഠന്റെ വേഷവുമന്നേരം
നിമിഷംകൊണ്ടു പകർന്നു കാണായ്‌വന്നു
കോടീരാകാരമെത്രയും നല്ലോരു
കുടിലകുന്തളമായി പ്രകാശിച്ചു.

ചൂടീടുന്നൊരു കൊന്നയും തുമ്പയും
ചുഴലവും നല്ല മുല്ലപ്പൂമാല[6]യായ്
ഫാലന്തന്നിലെ വഹ്നിവിലോചനം
പരിചിൽ നല്ല തിലകവുമായ്വന്നു. 156

---

1. മൗനം—ക. 2. യുന്നു—ശ.
3. മഹാവൃ—മ. 4. ശൈലം—ശ. 5. മം—ക, 6. യും—ഖ,ശ,

ബാലചന്ദ്രനും കൈതപ്പൂവാള്ള്[1]*ന്
ബഹ്ളജംഗങ്ങളും പൊൻമണിക്കോപ്പുകളും[2]
കുണ്ഡലീശന്മാർ കുണ്ഡലമായിട്ടും
കടകം തോൾവള കാഞ്ചികളായിട്ടും

കണ്ഠത്തിൽ മറു കസ്തൂരിയായിട്ടും[3]
കരത്തിൽ മാൻ മഴു കാഞ്ചന പത്രങ്ങളും
വമ്പുലിത്തോലു പട്ടുപുടവയായ്
വെളുത്ത വെണ്ണീറും ചന്ദനച്ചാറായി.

പാമ്പുകൊണ്ടുള്ള പാദകടകങ്ങളും
പരിചിൽ മിന്നുന്ന പൊന്നിൻചിലമ്പായി
ക്രൂരനും പിന്നെ പൊന്നണിഞ്ഞാനയായ്
കതിരക്കൂട്ടമായതാനും ഭൂതങ്ങളും.

കാലാൾക്കൂട്ടങ്ങളായിട്ടൊരു വിധം
കരത്തിൽ വാളും പരിചയും കൈക്കൊണ്ടു
പത്തിവാളും പരിചയും കന്തവും[4]
പലവിധങ്ങളിലായുധക്കോപ്പുകളും.

ഭക്തിമാന്മാരോടൊത്തു നടകൊണ്ടു
ഭടജനത്തിന്റെ ഭാവം നടിച്ചുടൻ
ചെണ്ടക്കാർ ചിലർ മദ്ദളക്കാർ ചിലർ
ചിലരഹോ! കൊമ്പുകാരും കുഴൽക്കാരും.

പണ്ടാരപ്പെട്ടി പേറീട്ടൊരു കൂട്ടം
പലവിധങ്ങളിൽ ഭൂതങ്ങളിങ്ങനെ
പള്ളിപ്പല്ലക്കെടുപ്പാനൊരു കൂട്ടം
പടയെക്കൊണ്ടു നടപ്പാനൊരു കൂട്ടം.

---

1. യിളു-ഖ,ഗ, 2. കടങ്ങൾ-ഖ,ഗ 3. ട്ടും-ഖ, 4. ങ്ങൾ-ഖ,ഗ,
* ഈ വരി ഗ, ഖ, പാഠങ്ങളിലില്ല.

*വെള്ളിക്കുംഭമെടുപ്പാനൊരു കൂട്ടം
വെറുതെ കൈവീശിക്കൊണ്ടങ്ങൊരു കൂട്ടം
പാട്ടുപാഠകന്മാർ[1]അങ്ങൊരു കൂട്ടം
പണവും പൊന്നുമെടുത്തങ്ങൊരു കൂട്ടം.
പാട്ടു കെട്ടിച്ചമപ്പാനൊരു[2] കൂട്ടം
പരിവാരത്തെത്തെളിപ്പാനൊരു കൂട്ടം.
ആണുങ്ങളും വെണ്ണക്കുട്ടികമാരിയെ-
യവിടെനിന്നങ്ങെഴുന്നള്ളിച്ചീടുവാൻ.

ആയതിനൊരുകൂട്ടം ഭഗവാന്റെ
അടിയാരായിട്ടും ഭൃത്യരായിട്ടും
ഇന്ദ്രനും പിന്നെ വിഷ്ണുഭഗവാനും
ഇരുപുറം നിന്നു ചാമരം വീശുന്നു.[3]

[4]ചന്ദ്രാദിത്യന്മാർ ഛത്രവും കൈക്കൊണ്ടു-
ച്ചതുർമ്മുഖൻതാനും പിമ്പേ നടക്കുന്നു
അശ്വിനീദേവന്മാരങ്ങിരുവരു-
മരികെ നിന്നാലവട്ടം പിടിക്കുന്നു.

* ഒപ്പി ചെറു കുടച്ചുകൊണ്ടാദിത്യൻ
രജനീനാഥനും[5] മുമ്പിലും പിന്നിലും
വെൺനിലാവൊത്ത വെള്ളക്കൊടിക്കൂറ[6]
വെളിവിലേറമുയർത്തിപ്പിടിക്കുന്നു.

വിണ്ണിലുള്ളോരു പെണ്ണുങ്ങളൊക്കവേ
വിരവിൽത്താലമെടുത്തു നടക്കുന്നു
മുപ്പത്തു കോടി മുക്കോടിയും പിന്നെ
മുനിതന്മാരായ ദേവന്മാരൊക്കവേ,

---

1. രാമൊരാരാവാഴിയം-ഖ. തിരഞ്ഞൊരു,ഗ. 2. വിയം-ഖ,ഗ.
3. വീശുന്നു-ഗ. 4. ഇ-ഗ, * തുടങ്ങി 4 വരികൾ ഖ പാഠത്തിൽ ഇല്ല
5. ന്നി-ഗ. 6. ക്കറ-ക, ഖ.

മുന്നിലായ്മാറകമ്പടി കൂടുന്ന
മുനികളെല്ലാരുമാർത്തു[1] പുറപ്പെട്ടു
ചെണ്ട മദ്ദളം[2] ചേങ്ങല താളവും
ചെറിയ[3] ശംഖങ്ങളും നാഗസ്വരങ്ങളും,

രണ്ടു പന്തി നിരക്കെ[4] പ്രയോഗിച്ചു
രസികന്മാർ കണ്ടു മുഖാവിളക്കുന്നു
പൊന്നണിഞ്ഞ ഗജത്തിന്റെ കണ്ഠത്തിൽ
പുരവിനാശനൻ ദേവനെഴുന്നെള്ളി.

പിന്നിലിന്ദ്രനും വിഷ്ണുദേവനും
കനകചാമരംകൊണ്ടു കരമേറി
ഘോഷയാത്ര തുടങ്ങി പലതരം
ഘനമനോഹരകോലാഹലത്തൊടെ. 216

ഔഷധിപ്രസ്ഥമാകും പുരത്തിന്റെ
ഒരു വിളിപ്പാടകലം തദന്തരേ
പർവതേന്ദ്രന്റെ യോഗം[5] തികഞ്ഞവൻ
പടഹം കൊട്ടി മുഴക്കിപ്പുറപ്പെട്ടു.

സപർവധൂജനം[6] താലങ്ങളിൽ നല്ല
സുരസദീപം കൊളുത്തി നിരയവെ
അക്ഷതം പൂവുമിട്ടുകൊണ്ടാദരാൽ
അഴകൊടെതിരേല്പാൻ[7] നടകൊണ്ടു.

യക്ഷകിന്നരഗന്ധർവ്വസിദ്ധന്മാർ
എതിരേററിടുവാൻ കൂടെ[8]പ്പുറപ്പെട്ടു.
കൊട്ടി ഘോഷിച്ചും ചെന്നെതിരേററു
കൂട്ടിക്കൊണ്ടിങ്ങു പോന്നു ഭഗവാനെ. 228

---

1. ആർത്തു-ശ. 2. ചെണ്ടമദ്ദളം-ഖ.ശ, 3. ശംഖങ്ങളും-ഖ.ശ
4. നം-ഖ,ശ. 5. ഖ്യ-ഖ,ശ. 6. പുരാം-ക, 7. പുറപ്പെട്ടു. ഖ.ശ.
8. തന്നിൽ-ഖ,ശ.

ചുട്ടറ്റുന്ന തോരണഗൃഹംതന്നിൽ
പട്ടുകൊണ്ടു വിതാനിച്ചു ഭംഗിയിൽ
മട്ടലർമാല തൂക്കിയണിഞ്ഞുകൊ-
ണ്ടെട്ടു മംഗളവും ദീപങ്ങളും,

മുത്തുകൊണ്ടു നിറപറയും വെച്ചു
പത്തു ലക്ഷം കനകകുംഭങ്ങളിൽ
മിന്നും വൈഡൂര്യരത്നം നിറച്ചതിൽ
പൊന്നും പൂക്കുല കത്തിച്ചമയിച്ചു.

സ്വർണ്ണപീഠത്തിൽ പട്ടു വിരിച്ചതിൽ
[1]സ്വർണ്ണപുഷ്പങ്ങളിട്ടവൻ പൂജിച്ചു
[2]സ്വർണ്ണതാലങ്ങളും വെള്ളിത്തളികകളും
സ്വർണ്ണപാത്രങ്ങളിത്തരം നിരക്കവെ,

ഗന്ധപങ്ങളിൽ വച്ചു [3]പചിക്കിൽ
കണ്ഠഭൂഷണമാക്കി മഹാമഹമൊരു ദിക്കിൽ
തണ്ഡുലാദിപചനമൊരു ദിക്കിൽ
വെപ്പുകാരുടെ ഘോഷമൊരു ദിക്കിൽ.

ഇപ്രകാരം മഹോത്സവസന്നാഹം
ക്ഷിപ്രമങ്ങു തുടർന്നാരനന്തരം
മുപ്പുരാരി മഹാരാജനെ നല്ലൊരു
പൊൽപ്പുരത്തിലിരുത്തി [4]ഹിമവാനും.

തൽപാദാർച്ചനം ചെയ്തു വഴിപോലെ
സൽപദാർത്ഥങ്ങളും കൂട്ടിയൊരുങ്ങിനാൻ
സത്സ്ത്രീകളൊരു ദിക്കിലൊക്കവേ
വൽഗുക്കുരവയിതന്നരെ ചെയ്യുന്നു.

---

1. സ്വർണ്ണരത്നങ്ങളിട്ടവൻ പൂജിച്ചു-ബ,ഗ
2. സ്വർണ്ണത്തിണ്ണികലശ പാത്രകുംഭം-ബ,ഗ 3. നിറഞ്ഞിട്ടും-ബ നിരക്കവെ-ഗ.
4. മഹേശനെ-ക.

ഉൎവ്വശി! നീയറിഞ്ഞതായിരിക്കുന്നു
പാൎവ്വതിക്കു പതിയായിട്ടാരുപോൽ?
പൎവ്വതംകൊണ്ടു വില്ലു കുലച്ചവൻ
പാൎവ്വതിക്കു വരനാകാൻ വന്നുപോൽ.

കാമദേവനെക്കണ്ണിലെരിച്ചവൻ
കാമിനിക്കു വരനായാൽ ചേരുമോ?
കാമനെദ്ദഹിപ്പിച്ച മദഹരൻ
കാമനെജ്ജനിപ്പിപ്പാനുമാളാകും.

ഉന്മാനില്ലാത്തവന്നു കുമാരിയെ
സമ്മാനിക്കുന്നതേതും [1]ഉണ്ടല്ല
മറ്റുമെല്ലാരെപ്പൂജിപ്പിക്കുംദേവനു
കൊററിനില്ലെന്നു ചൊല്ലുന്നതാരഹോ! 264

എങ്കിലെന്തിന്നിരന്നു നടക്കുന്നു
തിങ്കൾ ചൂടുന്ന തമ്പുരാനെപ്പൊഴും
മാനംകെട്ടും ജനത്തെപ്പരീക്ഷിപ്പാൻ
[2]ദീനഭാവം നടിക്കുന്നു ശങ്കരൻ.

വെണ്ണീറണിയുന്ന പുരുഷനെ
പെണ്ണിനാരണ്ടാ മനസ്സിൽ തെളിയുന്നു
വെണ്ണീറെങ്കിലും ചന്ദനമെങ്കിലും
കണ്ണിനാനന്ദമുണ്ടായാൽ പോരാതോ?

ക്രൂരനാകുന്ന വാഹനം ചേരുമോ
ഉറ്റവൎക്കൊന്നും ചെയ്യില്ലാതുള്ളു
അസ്ഥിമാലയണിയുന്നോനീശ്വരൻ
അസ്ഥിക്കൂടാതെ ദേഹങ്ങളുണ്ടാമോ? 276

---

1. തരമല്ല-ത. 2. ദീനഭാവാൽ നടക്കുന്നു-യ,ത.

നെററിമേലൊരു നേത്രമുണ്ടാകയാൽ
ചെററും ഭംഗിയില്ലെന്നിതു തോന്നുന്നു.
നെററിമേലൊരു കണ്ണുള്ളതീശനു
കുററമെന്തെന്നോ[1] നീ ഭോഷി! പറയുന്നു?

ഗാത്രമെങ്ങു[2]മൊരിടമൊഴിയാതെ
നേത്രമുള്ളോരു ദേഹം പുരന്ദരൻ
നമ്മുടെ നാഥൻ സുന്ദരനല്ലെന്നു
[3]നിന്മതമെന്നു വന്നു ഭവിച്ചിതും.

എങ്കിൽ പോക നാമെല്ലാരുമെ വൈകാതെ
ശങ്കരന്റെ വരവിതു കാണണം
പങ്കജാക്ഷിമാരേവം പറഞ്ഞുടൻ
വെൺകല്മാടമേറിനിന്നാരപ്പോൾ,

ചന്ദ്രചൂഡൻ വിവാഹഗൃഹംതന്നിൽ
ചന്തമോടെ ഗമിച്ചതന്നേരം
സുന്ദരാംഗിമാർ കണ്ടു കുതൂഹലാൽ
ഏവം തമ്മിൽ പറഞ്ഞു തുടങ്ങിനാർ

കേട്ടപോലെയല്ലീശന്റെ വിഗ്രഹം
കേവലമല്ല ശൃംഗാരമോഹനം
[4]നീണ്ടിരുണ്ടു ചുരുണ്ട തിരുമുടി
നീലമേഘത്തെ തോലി പിന്നുന്നു.

ചന്ദ്രനെ വെല്ലും ചാരുമുഖാംബുജം
ചന്ദനാലേപസുന്ദരമംഗവും
ഇന്ദുചൂഡനു തുല്യനായിട്ടൊരു
സുന്ദരൻ മൂന്നു[5]ലകിലുമില്ലെടോ!

---

1. പറയുന്നതേഷിണി!ന്നീ–ഖ.ഗ. 2. മെന്നേതു–ഖ.ഗ.
3. നിന്മനോരഥമെന്നു ഭവിക്കുമോ?–ഖ.ഗ. 4. നീണ്ടിരുണ്ട ചുരുണ്ട തലമുടി–ക.
5. ലോകത്തിലിപ്പോഴും–ഖ.

കാമനെദ്ദഹിച്ചീല(?) മഹേശ്വരൻ
കാമൻതാൻതന്നെ ദേഹമുപേക്ഷിച്ചാൻ
തന്റെ ദേഹവുമീശന്റെ ദേഹവും
തമ്മിൽ കണ്ടാലിളപ്പം നമുക്കൊത്തു[1]:

ആട്ടാനയും തമ്മിലൊട്ടുക്കുമോ?
കീടവും ശ്രീഗരുഡനും തുല്യമോ?
ഇത്ഥമാധിയാമഗ്നി പിടിപെട്ട
ചിത്തജൻതാനേ ഭസ്മമതായല്ലോ.

കുന്നിൻമാതിന്റെ ഭാഗ്യം മനോഹരം
മന്നിൽ മറ്റേതു പെണ്ണിനില്ലീവണ്ണം[2] പോലെ
എന്നെ സൃഷ്ടിച്ച വേധാവും പാർവതി
തന്നെ സൃഷ്ടിച്ച വേധാവുമൊന്നെങ്കിൽ, 312

എന്നെക്കാൾ ഗുണ[3]മിപ്പെണ്ണിനുണ്ടാവാൻ
എന്തു സംഗതി ചൊൽക തിലോത്തമേ !
മേനകേ ! ചൊൽക നീയെന്തു കാരണം
മേനാഗർഭത്തിൽ വന്നു ജനിക്കാത്തു.

മൈനാകത്തിന്റെ സോദരിക്കല്ലാതെ
മീനാങ്കാരി വശനായ് ഭവിക്കുമോ?
അദ്രിപുത്രിതാനെത്ര തപം ചെയ്തു
രുദ്രദേവനെ ഭർത്താവാക്കീടുവാൻ.

രുദ്രദേവനതെത്ര തപം ചെയ്തു
അദ്രിപുത്രിയെ ഭാര്യയാക്കീടുവാൻ
രുദ്രദേവനദ്രികുമാരിക്കും
ഭദ്രമെന്നേ പറവാൻ നമുക്കുള്ളൂ[4]. 324

---

1. തനിക്കൊത്തു—ഖ,ഗ. 2. ല്ല—ക. 3. മിപ്പയുണ്ടാവാൻ—ഖ,ഗ.
4. എനിക്കുള്ളൂ—ഖ.

മുള്ളു രത്നവും പത്തരമാററുള്ള
ശുദ്ധസുവൎണ്ണവും തങ്ങളിൽ ചേൎത്തുണ്ടാം
സംഭവിക്കുന്ന[1] ശോഭയ്ക്കു ഇപ്പോഴാം
ശാളശരീസമാഗമശോഭയും,

ഇപ്രകാരം പറഞ്ഞു[2] സുരസ്ത്രീകൾ
സുപ്രസാദം കടാക്ഷങ്ങൾ തൂകിനാർ
തൽകടാക്ഷപ്രഭകൊണ്ടു ദിക്കുക-
ളൊക്കെത്തന്നെ കറുത്ത നിറമായി

രത്നസ്തംഭങ്ങളായിരമുള്ളൊരു
രത്നമണ്ഡപം പ്രാപിച്ചു ശങ്കരൻ
രത്നപീഠം വസിച്ചോരനന്തരം
രത്നവൎഷം[3] തുടങ്ങി ഗിരീന്ദ്രനും. 336

രണ്ടുകയ്യിലും കൊള്ളാത്തു വിപ്രന്മാർ
മുണ്ടു കാട്ടിക്കനകങ്ങൾ വാങ്ങുന്നു
കെട്ടിപ്പേറി ശരീരം തളൎന്നാലും
കിട്ടിയാൽ മതിയാകു[4]ന്നതില്ലാൎക്കും.

പട്ടും പൊന്നും പണവും രജതവും
ചട്ടററിട്ടുന്ന രത്നസമൂഹവും
[5]കെട്ടിവെച്ചു കിടന്നുറങ്ങുന്നു
അഷ്ടികാലാകുന്നേരമെഴുന്നേറ്റും.

ഇപ്രകാരം സുഖിച്ചു വസിക്കുന്ന
വിപ്രന്മാരുടെ വൃന്ദമനവധി
അന്നേരത്തു വിവാഹമുഹൂൎത്തവും
വന്നടുത്തു തുടങ്ങി ക്രിയകളും. 348

1. ഭാസനമാരുള്ളൂ-ബ. 2. പു-ബ,ശ. 3. ഗിരീശനും-ബ,ശ.
4. കനിവാകാം-ബ, 5 കെട്ടിപ്പേറിക്കിടന്നുറങ്ങുന്നു-ബ,ശ.

കാശ്യപാദിമുനീന്ദ്രന്മാരാലപ്പോൾ
കർമ്മമെല്ലാമനുഷ്ഠാനംചെയ്യുന്നു
വെണ്മയോടെ ചടങ്ങുകൾ കാട്ടുവാൻ
ബ്രഹ്മദേവൻ തുടങ്ങി വഴിപോലെ.

അഗ്നിദേവൻ ശിവന്റെ തിരുമുമ്പിൽ
അത്യാദരം ജ്വലിച്ചു വസിച്ചപ്പോൾ
അഗ്നിസാക്ഷികമാകും വിവാഹത്തി-
നദ്രിപുത്രിയെ ചാരു ചമയിച്ചു.

പട്ടണിപ്പുട കെട്ടിയുടുപ്പിച്ചു
പട്ടുകൊണ്ടു ശരീരം പുതപ്പിച്ചു
കങ്കണം മണിഹാരം പതക്കങ്ങൾ
തങ്കപ്പൊന്നരഞ്ഞാണും പലവിധം.

കുണ്ഡലം മണിമോതിരം തോൾവള
മണ്ഡനങ്ങളനേകമണിയിച്ചു
അപ്സരസ്ത്രീകളദ്രികുമാരിയെ
ത്രിപ്പുരാരിപുരോഭാഗേ കൊണ്ടന്നു.

വൈദികകർമ്മങ്ങളെല്ലാം വഴിപോലെ
നാളീകാക്ഷീശിരോമണിയെക്കൊണ്ടും
കാളകണ്ഠനെക്കൊണ്ടും വിരിഞ്ചൻതാൻ
കാലതാമസം കൂടാതെ ചെയ്യിച്ചു.

സോദരൻ മുകിൽവർണ്ണൻ മുരാന്തകൻ
സോദരിയാകും പർവ്വതകന്യയെ
സാദരം പുരവൈരിക്കു മെല്ലവേ
[2]സോദകം ദാനം ചെയ്തു കനിവോടെ.

1. ദയാപരൻ-ഖ. 2. സോദരൻ-ഖ, സാദരം-ഗ.

ഏണലാഞ്ഛനശേഖരനീശാനൻ[1]
ഏണനേർമിഴിയാളാമുമയുടെ
ശോണപങ്കജം പോലെ മനോഹരം
പാണിപല്ലവം സ്വീകരിച്ചീടിനാൻ.

വ്യാജഹീനം ജ്വലിക്കുന്ന വഹ്നിയിൽ
ലാജഹോമവും ചെയ്യിപ്പിച്ചുടനെതാൻ
പാർവതീപരമേശന്മാരെക്കൊണ്ടു
പാവകനെ പ്രദക്ഷിണം വെപ്പിച്ചു[2].

പങ്കജാസനൻ[3] പിന്നെപ്പതുക്കവെ
ശങ്കരസ്വാമിയെക്കൊണ്ടു പത്നിയെ
അശ്മലംഘനകർമ്മവും ചെയ്യിച്ചു
ആശംസിച്ചു ഹിമവാനും ഭാര്യയും[4].

ഏവം ഘോഷിച്ചു പാർവതീകല്യാണം
ദേവദേവൻ ദയാനിധി ശങ്കരൻ,
ഭാവമോദേന[5] സാധിച്ചനന്തരം
ഭാര്യയോടെ രമിച്ചു[6] വസിച്ചിതു.

ഉർവീപാതാളസ്വർഗ്ഗങ്ങളിൽ വാഴും[7]
സർവ്വപ്രാണിസമൂഹങ്ങളെല്ലാമവെ
പാർത്താലെ സ്വരൂപിക്കകാരണാൽ
പർവ്വതം തത്ര താണു കനംകൊണ്ടു്.

ഉത്തരഭൂമിഭാഗമമർന്നപ്പോൾ
സത്വരം പൊങ്ങി ദക്ഷിണഭാഗങ്ങൾ
അന്തർപ്പെട്ട സമസ്തജനങ്ങളും
ബദ്ധപ്പെട്ടങ്ങുഴലും[8] ദശാന്തരേ

1. ഏണാങ്കാനനാ–ഖ. 2 ചെയ്യിച്ചു–ഖ 3 താനം–പ ഖ. 4. പുത്രിയും–ഖ
5. ഭോഗമോദേന–ഖ,ഗ. 6. സി–ഖ,ഗ. 7. ദേവും–ഖ ക. 8. ദം–ഖ.

തെക്കെഭാഗമാശ്രയിപ്പാനഗസ്ത്യനെ
ഉൾക്ക[1]കൊണ്ടു നിയോഗിച്ചു ശങ്കരൻ
തൽക്ഷണേ ഗ[2]മിച്ചുമെല്ലെയഗസ്ത്യനും
ദക്ഷിണാർണ്ണവതീരത്തെ പ്രാപിച്ചു.
കുംഭസംഭവൻ ത[3]ത്ര വസിച്ചപ്പോൾ
ക്ഷോണീഭാഗമൊക്കെസ്സമമായി
മുറ്റും ക്ഷോണീജനകനൊരു ഭാഗേ
മറ്റുള്ളാളുകളെല്ലാം മറുഭാഗേ.
രണ്ടു ഭാഗത്തും തുല്യം കനമപ്പോൾ
കണ്ടുകൊൾക മുനിയുടെ മാഹാത്മ്യം
കണ്ടുംകേട്ടുമറിയാത്തൊരത്ഭുതം
കണ്ടുകൊണ്ടാടി സർവ്വജനങ്ങളും. 408

(മട്ടുമാറി)

ഗിരിവരതനയാവല്ലഭനാകിയ
ഗിരീശൻ ഭഗവാനതികുതുകവാൻ
[4]സുരനരമുനിജലജംഗമജംഗമ–
നികരമശേഷവുമാദരവോടെ
അവരവരുടെ ദിശി ഗമനം ചെയ്തതി–
നനുമതി കനിവോടു ചെയ്തോരു സമയേ
ശിവപദസരസിജവന്ദനപൂർവ്വം
സുവിശദസുഖമവർ ഗമനം ചെയ്തു.
നാരായണനും നളിനാസനനും
[5]നാരദസനകസനന്ദാദികളും
മാരാന്തകനോടു യാചനചെയ്തു
മാരനു ദേഹം ദാനം ചെയ്താൻ. 420

1. ഷ്ടി–ശ. 2, ച്ചു വിരവോടു–ഖ, ച്ചുരനന്തരം–ശ. 3, ജ–ഖ,ശ.
4. വര–ശ. 5. നരകസനന്ദനസനകാദികളും–ശ,

ശങ്കരഭഗവാനരുളിച്ചെയ്തു[1]
ശതമഖനോടും ശതധൃതിയോടും
പങ്കജശരന്റെ ദേഹവിനാശന-
സങ്കടസാഹസമെന്നുടെ കോപാൽ
വന്നു ഭവിച്ചതു വിധിബലയോഗാൽ
വരമിനി വിരവൊടു നൽകീടുന്നേൻ.
അംഗജ ! വരിക മനോഹരമാകിന
മംഗലമംഗലമംഗോപാംഗം
* സംഗതമെന്നരുൾ ചെയ്യുന്നസമയേ,
* സപദി ലഭിച്ചു ശരീരമുദാരം
രതിയൊടു സഹിതനതാകിയ രതിപതി
നരപതിപാദേ ചെന്നു വണങ്ങി
അതിശയസുഖമൊടു ഹിമഗിരിമേവുന 432
തത്ര വസിച്ചു രമിച്ചോരു ഭഗവാ-
നതുഭവാന്മാർഗ്ഗമിതമഖിലം
ശുഭമപി വിതരതു ശുകപുരമമരും
മമ പരദൈവം മംഗലനിലയം.

—⁕—



1. ച്ചി-യ. * ഖ പാഠത്തിൽ ഇല്ല * ഖ പാഠത്തിൽ ഇല്ല.

## കേരളസർവ്വകലാശാല
## ഓറിയൻറൽ മാന്യുസ്ക്രിപ്റ്റ്സ് ലൈബ്രറി

## ഭാഷാഗ്രന്ഥാവലി

### അടുത്തകാലത്തെ ചില പ്രസിദ്ധീകരണങ്ങൾ

ഭാഷാഭഗവദ്ഗീത

ശിവരാത്രിമാഹാത്മ്യം

ദൂതവാക്യം നാടകം

പാട്ടുകൾ (ഒന്നാംഭാഗം)

ലോകസംഭവം

മാഘമാഹാത്മ്യം



### ഉടൻ പ്രസിദ്ധീകരിക്കുന്നവ

ഭാഷാകർണ്ണാമൃതം (സംശോധിതസംസ്കരണം)

ലഘുഹോരാവിവരണം

രാജധർമ്മം — സവ്യാഖ്യാനം

പാട്ടുകൾ (രണ്ടാംഭാഗം)

അംബരീഷചരിതം—12 വൃത്തം (സംശോധിതസംസ്കരണം)

### അച്ചടിയിലിരിക്കുന്നവ

വില്വാദ്രിമാഹാത്മ്യം

കണ്ണശ്ശരാമായണം

ഭാഗവതം (കൃഷ്ണപദീവ്യാഖ്യാനസഹിതം) ഒന്നാംഭാഗം

---

Printed at
The Kesari Press, Vazhuthacaud,
Published by the Curator, Manuscripts Library, Trivandrum.